Registered No. M—159.

൧൯൦൨–ന്ന ൧൦൭൭

പുസ്തകം ൧൦]  കുംഭം  [ലക്കം ൨

മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻ്റെ കുരിശിലല്ലാതെ
പുകഴ്ച്ച ചെയ്യാൻ സംഗതി വരരുതു".
(മാർ പൌലൂസ).

## സംഗതിവിവരങ്ങൾ.



Mar Thomas Press Cottayam.

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൦]　　൧൯൦൧ ശബോത്ത്　　[ലക്കം ൨

## മംഗളം

സന്താപമാമെരിയുമഗ്നിയതിൽ കിടന്നു
നീറുന്നരോഗികളെയൊക്കെ വിളിച്ചുകൂട്ടി
സന്തോഷമേകു സുഖമാക്കിയ നാകനാഥൻ
സ്വാന്തത്തിൽ വന്നു പരിശോഭിതമായിടട്ടെ.

നടക്കൽ പി. വക്കി.

## മാർ ദീവന്നാസ്യോസു സിമ്മനാരി ഷോടതി.

ഈ കുംഭം ൧൩-൹ തിങ്കളാഴ്ച നടത്തണമെന്നു തീർച്ചപ്പെടുത്തിയിരുന്നതുപോലെ നടത്തുവാൻ ആകസ്മികമായ ഒരു സംഭവംമൂലം ഇടയായില്ല. അതിനാൽ ൨൧-൹ക്കു മാറ്റിവെക്കേണ്ടിവന്നു. അതിനിടയിൽ ഭാരവാഹികൾ തങ്ങളുടെ കണക്കു രജിസ്തർ മുതലായവയെ ഒരിക്കൽ കൂടെ പരിശോധിച്ചു വ്യവസ്ഥപ്പെടുത്തുവാൻ സാവകാശം ഉണ്ടായതിനാൽ ഈ മാറ്റം വളരെ ഫലപ്രദമായിട്ടാണ തീർന്നത. ൨൧-൹ തിങ്കളാഴ്ച ൧൧ മണിക്കു ക്ഷണക്കത്തനുസരിച്ചു സ്ഥലത്തെ പ്രധാന ഉദ്യോഗസ്ഥന്മാർ ഉൾപ്പെടെ ഒരു മഹാസംഘം സിമ്മനാരിയിൽ ഹാജരായി. ഡിസ്ത്രിക്ട് മജിസ്ത്രേട്ടു, ഫസ്റ്റ്ക്ലാസ മജിസ്ത്രേട്ടു, മുൻസിപ്പന്മാർ, എക്സിക്യൂട്ടീവ് ഇഞ്ചിനീർ, പള്ളിക്കൂടം ഇൻസ്പെക്ടറന്മാർ, മലവക കൺസർവേറ്റർ, മുതലായ പ്രധാനഉദ്യോഗസ്ഥന്മാർ എല്ലാവരും, മാർദീവന്നാസ്യോസു മെത്രാപ്പോലീത്താ, മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ, പുന്നൻ ജഡ്ജി വക്കീൽ കുമാരമേനോൻ; വക്കീൽ കേ. ശി മുതലായ കമ്മട്ടിക്കാരും ഈ യോഗത്തിൽ ഹാജരുണ്ടായിരുന്നു. ഇവരോടു കൂടി മാന്യന്മാരായ പലരേയും ഷോടതി മുറിയിൽ പ്രവേശിപ്പിച്ചിട്ടുണ്ടായിരുന്നു. ഷോടതി എടുക്കുന്നത് എല്ലാവർക്കും കാണത്തക്കവിധത്തിൽ പുറമ്പം അഴികൾ മാത്രമുള്ള ഒരു വലിയ മുറിയിൽ വച്ചായിരുന്നതിനാൽ, പുറമെ കൂടിയിരുന്ന അനേകായിരങ്ങൾക്കും അകത്തെ സംഭവങ്ങളെ ധാരാളം കാണാമായിരുന്നു. ആദ്യമായി ദിവാൻപേഷ്കാർ വേലനോക്കുന്ന ഫസ്റ്റ്ക്ലാസു മജിസ്ത്രേട്ടു കുഞ്ഞികൃഷ്ണപ്പണിക്കർ അവർകളെ നിയമിച്ചശേഷം മാനേജർ റിപ്പോർട്ടു വായിച്ചു. റിപ്പോർട്ടിന്റെ പകർപ്പു ചുവടെ ചേർത്തിട്ടുള്ളതിനാൽ ചുരുക്കം ഇവിടെ പ്രസ്താവിക്കുന്നില്ല. ആകെ ൬൩൭൨൭ ടിക്കറ്റുകൾ വിറ്റു പണം വന്നിട്ടുണ്ടായിരുന്നു. ലക്ഷം ടിക്കറ്റും വിൽക്കുവാൻ ഇടയായില്ലെങ്കിലും ഈ സംഖ്യ വളരെ തൃപ്തികരമാണ. തിരുവിതാംകോട്ടും പുറമെയും അടുത്തകാലത്തു നടന്നിട്ടുള്ള ഷോടതികളിലെ പിരിവിനോടു താരതമ്യപ്പെടുത്തിയാൽ ഇത വളരെ പ്രശംസനീയമാണ. കുറെ വിററ ടിക്കറ്റുകൾ പണം കൂടാതെ വന്നുചേർന്നിട്ടുണ്ടായിരുന്നു എങ്കിലും ഏജണ്ടന്മാരിൽനിന്നു പണം വ്യവഹാരപ്പെട്ടിട്ടെങ്കിലും ഈടാക്കിക്കൊള്ളാമെന്നുള്ള നിശ്ചയത്തിന്മേൽ ഈ ടിക്കറ്റുകളും പെട്ടിയിൽ ഇട്ടു.

ചിട്ടി ഇടുവാൻ ടിക്കററു നമ്പ്രുകൾ അടങ്ങിയ കാർഡുകളും സമ്മാന സംഖ്യകൾ എഴുതിയ കാർഡുകളും പല കെട്ടുകളായി കെട്ടി ലീസ്തു സഹിതം തയ്യാറാക്കിയിരുന്നതിനെ യോഗത്തിന്റെ പരിശോധനക്കായി മാനേജർ ഹാജരാക്കി. അവ ശരിയായിരിക്കുന്നു എന്നു യോഗം തൃപ്തിപ്പെട്ട ശേഷം നമ്പ്രുകാർഡുകൾ അതിനായി നിശ്ചയിച്ചിരുന്ന പെട്ടിയിലും സമ്മാനകാർഡുകൾ വേറൊരു പെട്ടിയിലും ഇട്ടു. ഉദ്യോഗസ്ഥന്മാരുടെ മക്കൾ ഉൾപ്പെട്ട പത്തുപതിനാറു കുട്ടികൾ ചിട്ടി എടുക്കുവാൻ തയ്യാറുണ്ടായിരുന്നു. റിപ്പോർട്ടു വായന കഴിഞ്ഞു ഇൻസ്പെക്ടർ രാമസ്വാമി അയ്യർ അവർകൾ ഷോടതിയുടെ ഉദ്ദേശത്തെ വിവരിച്ചും ഭാരവാഹികളുടെ പരിശ്രമങ്ങളേയും ഒരുക്കങ്ങളേയും ശ്ലാഘിച്ചും പ്രസംഗിച്ചശേഷം ഉദ്ദേശം ൧ മണിയോടുകൂടെ ചിട്ടി എടുക്കുവാൻ ആരംഭിച്ചു. രണ്ടുകുട്ടികൾ നമ്പരും സമ്മാനവും എടുക്കുന്നതിനെ വാങ്ങി വായിപ്പാൻ രണ്ടാളുകൾ നിന്നിരുന്നു. ഇവർ ഉറച്ചു വായിക്കുമ്പോൾ ആ നമ്പരും സമ്മാന സംഖ്യയും മൂന്നു പേർ പ്രത്യേകം പ്രത്യേകം

പുസ്തകങ്ങളിൽ എഴുതുകയും വേറൊരുവൻ എല്ലാവരും കാണത്തക്കവണ്ണം കറുത്ത പലകയിന്മേൽ ചോക്കുകൊണ്ടെഴുതുകയും ചെയ്തിരുന്നു. വായനക്കാർ ടിക്കറ്റുകളെ വേറൊരു ആളെ ഏല്പിക്കയും അയാൾ അഗ്രാസനരുടെ മുമ്പാകെ അവയെ സമൎപ്പിക്കയും അഗ്രാസനരുടെ മുമ്പിൽവെച്ചു ഒരാൾ അവയിൽ എടുത്ത ക്രമപ്രകാരമുള്ള നമ്പർ പതിച്ചശേഷം പേർനമ്പരടിക്കറ്റും അതോടുചേൎന്ന സമ്മാനടിക്കറ്റും കൂടെ കൂട്ടി കെട്ടി പ്രത്യേകം സൂക്ഷിച്ചുവന്നു.

ഇങ്ങനെ പന്ത്രണ്ടു മണിവരെ ചീട്ടി എടുത്തശേഷം പെട്ടകങ്ങളും മുറിയും പൂട്ടി മുദ്രവെച്ചു യോഗം വിശ്രമത്തിനായി പിരിഞ്ഞു.

അനന്തരം രണ്ടുമണിക്കു യോഗം വീണ്ടുംകൂടി മേൽപ്രകാരം ൫ മണിവരെ കുറി എടുത്തു. ഇതിനിടയിൽ ൧-ാം സമ്മാനം ഒഴിച്ചുള്ള വലിയസമ്മാനങ്ങൾ മിക്കവാറും വന്നുകഴിഞ്ഞു. ൫- മണിയോടുകൂടെ വീണ്ടും പെട്ടികളും മുറിയും പൂട്ടി മുദ്രവച്ചശേഷം മുദ്ര ഒരു ഉദ്യോഗസ്ഥന്റെയും താക്കോൽ വേറൊരു ഉദ്യോഗസ്ഥന്റെ സൂക്ഷത്തിൽ ഏല്പിച്ചു യോഗം പിരിഞ്ഞു.

അടുത്ത ചൊവ്വാഴ്ച ൯- മണിക്കു വീണ്ടും യോഗം കൂടി പൂട്ടും മുദ്രകളും പരിശോധിച്ചശേഷം മുമ്പേ മേൽപ്രകാരം നറുക്കുകൾ എടുത്തുതുടങ്ങി. ഈ സമയത്താണ ൧-ാം സമ്മാനം വെളിക്കു വന്നതു. ഇങ്ങനെ പത്തുമണിയോടുകൂടെ ദ്രവ്യസമ്മാനങ്ങൾ എല്ലാം എടുത്തുതീൎന്നശേഷം മുൻസിപ്പു അനന്തരാമയ്യർ അവർകൾ എഴുന്നേറ്റു തന്റെ അറിവിലും കേൾവിയിലും ഇത്രയും ഭംഗിയായും കണിശമായശട്ടങ്ങളോടുംകൂടി നടത്തിയ ഒരു ഷോടതി ഉണ്ടായിട്ടില്ലെന്നു പറഞ്ഞു കമ്മട്ടിക്കാരേയും പ്രത്യേകം അദ്ധ്യക്ഷൻ മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ അവർകളേയും ശ്ലാഘിച്ചു പ്രസംഗിക്കയും കമ്മട്ടിക്കാരുടെ പേൎക്കു മനോരമ പത്രാധിപർ വറുഗീസുമാപ്പിള അവർകൾ യോഗത്തെ അഭിനന്ദിക്കയും ചെയ്തശേഷം യോഗം പിരിഞ്ഞു.

ഇങ്ങനെ രണ്ടുദിവസംകൊണ്ടു ദ്രവ്യസമ്മാനങ്ങൾ ആയിരവും എടുത്തുതീൎന്നു. ൧-ാം സമ്മാനം സിലോണിൽ ഡിക്കൊയാ എന്നസ്ഥലത്തു എം. ആർ ഫെർണാണ്ടോ എന്നയാൾ മുഖാന്തരം സി. എച്ച് എന്നവൎക്കും ൨-ാം സമ്മാനം കല്ലുപ്പാറ മാരേട്ടു അബ്രഹാം കത്തനാരുടെ മകൻ പെർസെഫമ്മാ എന്ന കുട്ടിക്കും ൩-ാം സമ്മാനം ഇരിഞ്ഞാലക്കുട ആന്തൊണി കുഞ്ഞുവറിയ്ത എന്നൊരാൾക്കുമാണ വന്നതു.

സമ്മാനം വന്നക്രമം നോക്കിയാൽ ആദ്യംമുതൽ അവസാനംവരെ ഇടകലൎന്ന എല്ലാ ആയിരങ്ങളിൽനിന്നും വന്നിരിക്കുന്നതിനാൽ നമ്പർകാർഡുകൾ ശരിയായ വിധത്തിൽ കലൎന്നിട്ടുണ്ടെന്നു ലക്ഷ്യപ്പെടുന്നു. ഇംഗ്ലാണ്ടിലും ഇന്ത്യയിൽ ഹിമവാൻ മുതൽ കന്യാകുമാരിവരെ മിക്കസ്ഥലങ്ങളിലും ഇന്ത്യക്കു പുറമെ ബർമ്മാ, സിലോൺ, സ്ട്രേറ്റ് സെറ്റിൽമെണ്ട് മുതലായ രാജ്യങ്ങളിലും ഏറക്കുറെ സമ്മാനങ്ങൾ വന്നിട്ടുണ്ടു.

സാമാനസമ്മാനങ്ങൾ എടുക്കുവാൻ തുടങ്ങിയിട്ടുണ്ടു. പിരിവിന്റെ വീതപ്രകാരം ഈ ഇനത്തിൽ ഉള്ള സാമാനങ്ങൾ ൩൦൦-ൽ അധികം വരുന്നതുകൊണ്ടു ഇതുവരെ മുഴുവൻ എടുത്തുതീൎന്നിട്ടില്ല.

മൊത്തമായി പറഞ്ഞാൽ ടിക്കറ്റുകളുടെ പിരിവും, ചീട്ടി എടുത്ത സമ്പ്രദായവും വിചാരിച്ചിരുന്നതിൽ അധികം തൃപ്തികരമായി അവസാനിച്ചു എന്നു യോഗത്തിൽ കൂടിയ എല്ലാവൎക്കും തൃപ്തികരമായി ബോദ്ധ്യപ്പെട്ടാണ പോയതു.

## വിശ്വാസവിഷയത്തെക്കുറിച്ചു

മറുഞ്ഞിയമാൎഗ്ഗം മരിച്ചാലും വിടുകയില്ലെന്നുള്ള മുട്ടപ്രാക്കുംകൊണ്ടുമാത്രം സഭയിൽ നില്ക്കുന്ന അനേകം ക്രിസ്ത്യാനികൾ നമ്മുടെ സഭയിലും ഉണ്ടെന്നു എത്രയും സങ്കടത്തോടുകൂടെ പറയേണ്ടിയിരിക്കുന്നു. ശുദ്ധിമാന്മാൎക്കു ഒരിക്കൽ ഏല്പിക്കപ്പെട്ടതും തിരുസഭ കൈക്കൊണ്ടിരുന്നതുമായ സത്യവിശ്വാസം എന്തെന്നും എങ്ങിനെ എന്നും അശേഷം തിരിച്ചറിഞ്ഞിട്ടില്ലാത്ത പലരും വിപരീതികളെ മൊഴിമുട്ടിക്കുന്നതാണ സത്യവിശ്വാസം എന്നായിരിക്കാം ധരിച്ചിരിക്കുന്നതെന്നു തോന്നുന്നു. വേറെ ചിലർ തങ്ങൾ വിശ്വസിക്കുന്നതിനൊ അവിശ്വസിക്കുന്നതിനൊ പ്രവൃത്തി ഇല്ലാതിരിക്കുമ്പോൾ ലൌസ്യു വിശ്വാസത്തെ ആസ്പദമാക്കി കൈക്കൊണ്ടിരുന്ന കൃപാനിയമ

ങ്ങൾ തങ്ങൾ പ്രാപ്തി വന്നതിന്റെ ശേഷം അതിനെ നേരിട്ടു കൈക്കൊണ്ടു വിശ്വാസത്തിൽ ജീവിക്കേണ്ടതിനു പകരം ഇങ്ങനെ ഒന്നു ഉണ്ടെന്നുപോലും ഞങ്ങൾ അറിഞ്ഞിട്ടില്ലെന്നും പറഞ്ഞു അങ്ങനെ നടക്കുന്നു. മറ്റുചിലർ യാതൊരു വിശ്വാസവും ഇല്ലാതെ സഭയിൽനിന്നാൽമതി എന്നു വിചാരിച്ചു വഞ്ചിക്കപ്പെടുന്നു. ഇങ്ങനെ ഓരോന്നായി പറഞ്ഞാൽ പലവകക്കൂട്ടുകൾ ഉണ്ടെങ്കിലും ഇവ ഇപ്രകാരം മതിയായതു എന്നു സത്യവിശ്വാസിക്കു പറവാനൊ വിചാരിപ്പാനൊ കഴിയുന്നതല്ല. ഒട്ടേവർ തങ്ങൾ കൈക്കൊണ്ടിരിക്കുന്ന സത്യവിശ്വാസത്തെ തെളിയിച്ചു കാണിപ്പാൻ കഴിയാതെ അഭിമാനത്തെ ആഗ്രഹിച്ചു അധികാരപ്രിയന്മാരായി കല്പനയുണ്ടെന്നും പറഞ്ഞു അങ്ങുമിങ്ങും നടന്നു പലവിധത്തിലുള്ള പിശകുകൾ ഉണ്ടാക്കാതെയും ഇരിക്കുന്നില്ല. പള്ളിയകത്തു കയറി നിന്നുംകൊണ്ടു നിങ്ങൾ ഇപ്പോൾ വീണ്ടും ജനിക്കുന്നില്ലെങ്കിൽ ദൈവരാജ്യത്തിൽ കടപ്പാൻ കഴികയില്ലെന്നും മറ്റും പ്രസംഗിച്ചു കഴിഞ്ഞിട്ടു ഉപദേശിയുടെ ഇന്നത്തെ പ്രസംഗം നന്നായിരുന്നു എന്നു പബ്ളിക്കിൽ പ്രസ്താവിക്കുന്നതിനു തല്പരുള്ള അച്ചന്മാരും വേണമെങ്കിൽ ഇല്ലെന്നില്ല. ഇതുകൂടാതെ വല്ല വേദവിപരീതികളും നേരിട്ടു വല്ലതുമെല്ലാം കുയുക്തികൾ പറയുമ്പോൾ മൊഴിമുട്ടിയിട്ടു എസ് മൂളി പിരിയുന്നതു പല സാധുക്കളുടെ ഇടയിൽ വല്ലായിരിപ്പാൻ വകയുള്ളതുകൊണ്ടു ആ വക പിശകിനെ തീർക്കുന്നതാണ വളരെ പ്രയാസം. ഈ ഭാഗം ഇപ്പോൾ അധികം പ്രസ്താവിക്കുന്നില്ല. വിശ്വാസപ്രമാണം മനഃപാഠം പഠിച്ചതുകൊണ്ടു വിശ്വാസം കൈക്കൊണ്ടു എന്നു വരുമോ? ഞാൻ ഒരു യാക്കോബായക്കാരനാണെന്നു പറയുന്നതും സാക്ഷാൽ ഒരു യാക്കോബായക്കാരൻ ആയിരിക്കുന്നതും തമ്മിലുള്ള വ്യത്യാസം പോലെ മേല്പറഞ്ഞതിനും വ്യത്യാസം ഉണ്ടെന്നു നാം വേർതിരിച്ചറിയണം. തങ്ങൾ ഏറ്റുപറയുന്ന കാര്യത്തിൽ അശേഷം മനോവിശ്വാസം ഇല്ലാത്ത എത്രവളരെപ്പേർ ഈ കാലത്തു നമ്മുടെ സഭയിൽ ഉണ്ടെന്നു ഹൃദയങ്ങളെ ശോധനചെയ്യുന്നവൻമാത്രം അറിയുന്നു. തങ്ങളെ കർത്തവ്യം ചെയ്യുന്ന പാപത്തിന്മേൽ ജയം പ്രാപിക്കത്തക്ക ശക്തിയെ ലഭിക്കാത്തതായ ഒരു വിശ്വാസത്തിലേക്കല്ല അവൻ നമ്മെ വിളിച്ചിരിക്കുന്നതെന്നു നമ്മെത്തന്നെ നാം കാണിച്ചുകൊടുക്കുമെങ്കിൽ മറ്റുള്ളവർ തെറ്റിയൊഴിവാൻ പാടില്ലാതെ വരും സംശയമില്ല. അവൻ നമ്മെ ശുദ്ധമുള്ള വിളികൊണ്ടു വിളിച്ചിരിക്കുന്നത നാം അശുദ്ധിയിലും അവിശ്വാസത്തിലും ജീവിപ്പാനല്ല. അവരുടെ ഇടയിൽ നമ്മുടെ ജീവിതത്തെ നാം ക്രമപ്പെടുത്തണം. ൧ പത്രോ. ൨. ൧൨.

ശുദ്ധിമാന്മാർക്കു ഏല്പിക്കപ്പെട്ട സത്യവിശ്വാസത്തെ കൈക്കൊണ്ടു ജീവിക്കുന്ന യാതൊരുത്തനും പാപത്തിൻകീഴിൽ കിടന്നു ചത്തുകൊള്ളുകയില്ല. എന്നാലൊ ഈ വിശ്വാസം ഒരു അനുഗ്രഹിക്കപ്പെട്ട തള്ളയെന്നപോലെ അവരെ നാൾക്കുനാൾ വിശ്വാസത്തിലേക്കും വിശുദ്ധിയിൽനിന്നു വിശുദ്ധിയിലേക്കും മഹത്വത്തിൽ നിന്നു മഹത്വത്തിലേക്കും കൃപയിൽനിന്നു കൃപയിലേക്കും വളർത്തി മുമ്പോട്ടുകടത്തിവിടുകയെ ഉള്ളു. പുറത്തുള്ളവർ നമ്മുടെ വിശ്വാസപ്രമാണത്തെയൊ പള്ളിക്രമത്തെയൊ അല്ല നോക്കുന്നതു. അവർ നമ്മുടെ ജീവിതത്തെ ആകുന്നു വായിക്കുന്നതു. നമ്മുടെ ജീവിതത്തെക്കുറിച്ചു അവർ പറയുന്ന അഭിപ്രായം പോലെയാകുന്നു നാം കൈക്കൊണ്ടിരിക്കുന്ന വിശ്വാസത്തെയും മാർഗ്ഗത്തെയും വേദത്തെയും കുറിച്ചു അവർ പറയുന്നതു. നാം പള്ളിയിൽവച്ചു വിശ്വാസികളും വെളിയിറങ്ങുമ്പോൾ അവിശ്വാസികളുമായി ജീവിക്കരുത. നാം സമ്മതിച്ചു ഏറ്റുപറയുന്ന എല്ലാ സത്യങ്ങളും നമ്മുടെ ദിനംപ്രതിയുള്ള ജീവിതത്തിൽ (എന്നുവച്ചാൽ നമ്മുടെ അകമേയും പുറമേയുമുള്ള എല്ലാ പെരുമാറ്റങ്ങളിലും) പ്രത്യക്ഷപ്പെട്ട സത്യമായി കാണപ്പെടണം. മറ്റുള്ളവരെ കുറ്റംപറഞ്ഞിട്ടു നാം തന്നെ ഒരുവിധത്തിലും ഉപേക്ഷിതന്മാരായി തീരരുത. ജഡപ്രകാരം തന്നെയും നാം ജീവിക്കുന്നതു കൊണ്ടാകുന്നു നമുക്കു ജീവനു ഉണ്ടെന്നു തെളിയുന്നത. ആത്മാവിലും നാം ജീവിക്കാതെ ഇരുന്നാൽ നാം കൈക്കൊണ്ടിരിക്കുന്ന വിശ്വാസത്തിനു ജീവനില്ലെന്നു അർത്ഥം വരും. മറ്റുള്ളവരെ കുറ്റം പറയുന്നതിൽ അധിക ശുഷ്കാന്തി ഉണ്ടായിരിക്കുന്നതു മനുഷ്യപ്രകൃതത്തിനു സഹജമാണ. ആയതുകൊണ്ടു നാം ഇങ്ങനെ ചെയ്യുന്നതിൽ വിശ്വാസികൾ എന്നു ഒരിക്കലും തെളിയുന്നില്ല. ദൃഷ്ടാന്തമായിട്ടു ആ ചുങ്കക്കാരനേയും പരീശനേയും നോക്കുവിൻ. ലൂക്കൊ. ൧൮. ൯-൧൪ വരെ നോക്കുവിൻ. പരീശൻ ദൈവമെ ഞാൻ പിടിച്ചുപറിക്കാരനും അന്യായക്കാരനുമായി മറ്റുള്ള മനുഷ്യരെപ്പോലെ എങ്കിലും ഈ ചുങ്കക്കാരനെപ്പോലെ എങ്കിലും അല്ലായ്കകൊണ്ടു ഞാൻ നിന്നെ സ്തുതിക്കുന്നു. ൧൧വാ. ചുങ്കക്കാരൻ ദൈവമെ പാപിയായിരിക്കുന്ന എന്നോടു കരുണ ഉണ്ടാകേണമെ ഇത്യാദി. ൧൩. പരീശൻ മറ്റുള്ളവരെ കുറ്റക്കാരെന്നു വിധിക്കുന്നു. ചുങ്കക്കാരനൊ തന്നെത്താൻ കുറ്റം വിധിക്കുന്നു. ൧൪ വാ

ക്യം നോക്കുക. ഇവൻ മറ്റവനേക്കാൾ നീതിമാനാക്കപ്പെട്ടവനായി വീട്ടിലേക്കു പോയി. മറ്റുള്ളവരെ കുറ്റംപറയുന്നതിൽ സ്വയത്തിനുകൂടെ പുകഴ്ചക്കു പങ്കിരിക്കുന്നതിനാൽ അതിലെ പിശാചു വേണ്ടുവോളം സഹായം ചെയ്തുതരും. എന്നാൽ തന്നെത്താൻ കുറ്റം പറയുന്നതിൽ പിശാചു പ്രവേശിക്കുന്നതു വേറൊരു വിധത്തിലാണ. എന്നാൽ ഇവ ഓരോന്നിനെക്കുറിച്ചു ഇപ്പോൾ പറയുന്നില്ല. ഇതിനെ മുഖവുരയായിമാത്രം ഈ പ്രാവശ്യം എഴുതുന്നതിനാൽ വിട്ടിരിക്കയാണ. ശദ്രാക്ക, മേശക്ക മുതലായവരെ കെട്ടി അഗ്നിയിൽ ഇടുന്നതിനു കൊണ്ടുപോയ ഭടന്മാരെപ്പോലെ നമുക്കു ഭവിപ്പാൻ ഇടയാകരുത. എന്തെന്നാൽ നമ്മുടെ ദൈവം ദഹിപ്പിക്കുന്ന അഗ്നിയാകുന്നു. എബ്ര- ൧൨. ൨൯- ഗോലിയാത്തിനെ കൊല്ലുന്നതിനു ദാവീദു എടുത്ത കല്ലുകൊണ്ടു അവനെ എറിഞ്ഞു. എന്നാൽ വ്യഭിചാരിണിയെ എറിയുന്നതിനു യഹൂദന്മാർ എടുത്ത കല്ലുകളെ ഇട്ടുംവച്ചു ലജ്ജിച്ചു ഓടുവാൻ ഇടയായതിന്റെ കാരണം എന്തെന്നുള്ളത മാന്യവായനക്കാരനു ഒരു ചോദ്യമായിത്തന്നെ ഇരിക്കട്ടെ. ൧ ശമു- ൧൭- ൪൯- യോഹ- ൮: ൭—൯- ആയുധവസ്തുക്കൾ എല്ലാമുണ്ടെങ്കിലും ശക്തിയില്ലാതെ പലരും ലജ്ജിപ്പാനു ഇടവരുന്നു. ശക്തിക്കും പലവ്യത്യാസങ്ങൾ ഉണ്ടെന്നു വേർതിരിച്ചറിയണം. വിശുദ്ധിയെന്നും മറ്റും പറയുന്നതു എന്താണെന്നുപോലും തിരിച്ചറിയാതെ അനേകരും തങ്ങളെത്തന്നെ വിശുദ്ധരാക്കുന്നുണ്ടു. എന്നാൽ ഇവയെല്ലാം എതിരു പറയാതിരിക്കുന്നതിലുള്ളപ്രകാരം പറയുന്നതിലും ചില അപകടങ്ങൾ ഉണ്ടെന്നു വേർതിരിച്ചറിയണം. ദൃഷ്ടാന്തം- ഒരിക്കൽ ഞാൻ കുന്നംകുളങ്ങരെ പോയിരുന്നപ്പോൾ ശുദ്ധ കുർബാനയുടെ അനുഭവത്തെക്കുറിച്ചു നടത്തിയ ഒരു പ്രസംഗത്തിനു എതിരു പറയുന്നതിനായി വന്നിരുന്നവരുടെ വാദം ഇപ്രകാരമായിരുന്നു. അതായതു ശുദ്ധമുള്ളവർക്കും വെടിപ്പുള്ളവർക്കും മാത്രം ഈ ശുദ്ധതകൾ നൽകപ്പെടുന്നു എന്നുപറയുന്ന സ്ഥിതിക്കു പാപികൾ ഇതിനെ അനുഭവിക്കുന്നതെങ്ങിനെ എന്നാണ- അതിനാൽ ശുദ്ധീകരണത്തെക്കുറിച്ചു ചിലപ്രതിവാദങ്ങൾ ചെയ്യേണ്ടതായി വന്നുകൂടി. പാദമദ്ധ്യെ മാന്യനായവരാൽ എഴുതേററു പാപമോചനം എന്നും ശുദ്ധീകരണം എന്നും രക്ഷ എന്നും പറയുന്നതെല്ലാററിനും യാക്കോബായക്കാർ എതിരു പറയും. എന്നാൽ ഇവയൊന്നും കൂടാതെ രക്ഷപെടുന്നതു എങ്ങിനെയാണെന്നു ഇനിക്കറിഞ്ഞുകൂടാ എന്നു പറഞ്ഞു. ഇതുകേട്ടു കുറെനേരത്തേക്കു ഞാൻ ആശ്ചര്യംകൊണ്ടു മിണ്ടാതിരുന്നുപോയി. അല്പനുള്ള വാദംകൊണ്ടു ഇല്ലന്നാണ മേല്പറഞ്ഞ പരമാർത്ഥിക്കു മനസ്സിലായതു. എന്നാൽ അതേവരെ വിപരീതികളോടു എതിരുപറയാതിരിക്കുന്നതാണ തെറെറന്നു ഞാൻ ധരിച്ചിരുന്നത. അതുപോലെ തന്നെ പറയുന്നതിലും പല തെറ്റുകൾ വരുവാനുണ്ടെന്നുള്ള വിശേഷപാഠം ഇനിക്കു അപ്പോൾ അനുഭവത്തിലായി. ഒന്നുകിൽ കാര്യത്തിന്റെ മറുഭാഗം കൂടെ പറയാതെ പ്രസംഗികൾ വിട്ടുകളകയോ അല്ലെങ്കിൽ കേൾവിക്കാർ പലവിധത്തിലുള്ളവരാകയാൽ തെറ്റിച്ചു മനസ്സിലാക്കുകയൊ ഏതുവിധത്തിൽ പറഞ്ഞാലും രണ്ടുപ്രകാരത്തിലും തെറ്റുകൾ വരാമെന്നുള്ളതിനു സംശയമില്ല. ആയതുകൊണ്ടു മാന്യവായനക്കാരെ യാക്കോബായക്കാർ വിശുദ്ധി വേണ്ടാത്തവരൊ അതിനു എതിരു പറയുന്നവരൊ വിശുദ്ധിഇല്ലാത്തവരൊ അല്ലെന്നു പക്ഷഭേദമില്ലാത്ത മനസ്സുകൊണ്ടു സമ്മതിക്കണം. എന്നാൽ പിന്നെ ഇതുകൾക്കല്ലാ നിങ്ങൾ എതിരുപറയുന്നതു എന്തെന്നായിരിക്കാം ചോദിക്കുന്നത. കൊള്ളാം ആയതിനുത്തരം. നിങ്ങൾപറയുന്ന വിശുദ്ധി സാക്ഷാൽ വിശുദ്ധിയല്ലെന്നേ ഞങ്ങൾ പറയുന്നുള്ളു. ശുദ്ധീകരണത്തിനുള്ള ശുദ്ധവസ്തുക്കളും ആയതിന്റെ ഉപകരണങ്ങളും അവയെ ഉപയോഗിക്കുന്നതിനുള്ള കൃപാവഴികളും നിയമത്തിൻ രക്തവും ഇല്ലാതെ തിരിച്ചും മറിച്ചും കണ്ട കയത്തിലെല്ലാം മുങ്ങികയറുകയും കുപ്പായം ഊരി മുണ്ടുടുക്കയും ചെയ്യുതുകൊണ്ടു വിശുദ്ധിയാകും എന്നുപറഞ്ഞാൽ ആയതു കബളിതം ആണന്നേ ഞങ്ങൾ പറയു. എന്നാൽ അവൻ നമ്മെ വിളിച്ചിരിക്കുന്നതു അശുദ്ധിക്കല്ല വിശുദ്ധിക്കത്രെ. ൧ തെസ്സ- ൪- ൭- ഈ വിശുദ്ധി തന്നെ പല വിധത്തിൽ ഉണ്ടു. എന്നാൽ ഇതു ശുദ്ധിമാന്മാർക്കു ഏല്പിക്കപ്പെട്ട വിശ്വാസത്തിൻ ക്രിയകളാൽ ഉണ്ടാകേണ്ടതാണ. ൨ തെസ്സ- ൧ ൧൨- യഹൂദ ൧. ൨൦- എന്നാൽ വിശുദ്ധിയെന്നുള്ള നാമത്തെമാത്രം പൊക്കിക്കൊണ്ടു അനുസരണക്കേടിന്റെ അശുദ്ധിയിൽ സാധുക്കളെ അകപ്പെടുത്തുവാൻ ചെയ്യുന്ന ശ്രമം നിങ്ങൾ ദൈവത്തോടു മത്സരിക്കയാണെന്നു അറിയാതെ ചെയ്യുന്നു എന്നെയുള്ളു.

ആകയാൽ മാന്യവായനക്കാരെ നാം കൈക്കൊണ്ടിരിക്കുന്ന വിശ്വാസത്തിൽ ഇവർ ഭാവിക്കുന്നതിനേക്കാൾ അധികമായ വിശുദ്ധി ഉണ്ടെന്നുള്ളതു പുസ്തകങ്ങൾകൊണ്ടു മാത്രം കാണിക്കാതെ ദിവസേനയുള്ള ജീവിതത്തിൽ (അതായതു അകമേയുമുള്ള എല്ലാ പെരുമാററത്തിലും) ജീവനുള്ള അനുഭവമായും മറുത്തു പറവാൻ പാടില്ലാത്ത

പ്രത്യക്ഷപ്പെട്ട സത്യമായി കാണപ്പെട്ടാൽ ഇവർ തെററി ഒഴിവാൻ പാടില്ലാതെവന്നിട്ടു പലരും വചനം കൂടാതെ ആദായപ്പെടുന്നതിനു ഇടവരും സംശയമില്ല. എന്തന്നാൽ ചിലർക്കു വിശ്വാസം ഉണ്ടെങ്കിലും വിശ്വാസത്തിൽ ആത്മാവില്ല. ൧ കൊറി. ൰൩. ൨. മററുചിലർ വിശ്വാസത്തെ കൈക്കൊള്ളാതിരിക്കുന്നു. വേറെചിലർ വിശ്വാസം കൈക്കൊള്ളുന്നതു എങ്ങനെ എന്നുപോലും അറിയാതിരിക്കുന്നു.

പിതാക്കന്മാരുടെ വിശ്വാസത്തെക്കുറിച്ചു പുകഴ്ത്തി പറയുന്നവർ ധാരാളമുണ്ടെങ്കിലും അവരുടെ വിശ്വാസത്തെയും ജീവിതത്തെയും അനുഭവത്തിൽ വരുത്തീട്ടുള്ളവർ വളരെ ചുരുക്കം. പിതാക്കന്മാരുടെ കാലത്തിൽ മററുള്ളവർക്കു ഏത്രയും സുഗന്ധമുണ്ടായിരുന്ന ക്രിസ്തുമാർഗ്ഗം ഇപ്പോൾ ദുർഗ്ഗന്ധമായി തീരുന്നതു നമ്മുടെ ജീവിതത്തിന്റെ വിശേഷമെന്നല്ലാതെ എന്തുപറയാം. പിതാക്കന്മാരുടെ അനുഗ്രഹം നിറഞ്ഞ ജീവിതത്തെക്കുറിച്ചു പറയുന്നതു മാത്രമാണ ഇപ്പഴത്തെ മാർഗ്ഗമെന്നു തോന്നുന്നു. അവർ ഇസ്രായേല്യരായിരുന്നു പുത്രസ്വീകാരവും മഹത്വവും നിയമങ്ങളും വേദപ്രമാണദാനവും ദൈവശുശ്രൂഷയും വാഗ്ദത്തങ്ങളും അവർക്കുള്ളവയാകുന്നു. പിതാക്കന്മാർ അവരുടെ ആയിരുന്നു. റോമാ. ൯. ൪. പ്രിയവായനക്കാരാ! പിന്നെ ഏതിന്റെ കുറവുകൊണ്ടു അവർ തള്ളപ്പെട്ടു. എബ്രാ. ൩. ൧൯. അവിശ്വാസത്താൽ അവർക്കു അകത്തു പ്രവേശിപ്പാൻ കഴിഞ്ഞില്ല എന്നു കാണുന്നു. റോമാ. ൧൧. ൨൦. കൂടെ നോക്കുക. അവിശ്വാസത്താൽ അവ ഒടിച്ചുകളയപ്പെട്ടു. എന്നാൽ നീ വിശ്വാസത്താൽനില്ക്കുന്നു അഹങ്കരിക്കാതെ ഭയപ്പെട്ടുകൊൾക. ഇനിയും ൧ കൊറി. ൧൦. ൧൧. കൂടെ നോക്കുക. ഇവയെല്ലാം ദൃഷ്ടാന്തമായി അവർക്കു സംഭവിച്ചു എന്നും കാണുന്നു. ആകയാൽ താൻ നില്ക്കുന്നു എന്നു വിചാരിക്കുന്നവൻ വീഴാതിരിപ്പാൻ സൂക്ഷിക്കട്ടെ. പിതാക്കന്മാരെക്കുറിച്ചു പുകഴ്ത്തി പറയുന്നവർക്കല്ല പിതാക്കന്മാരുടെ വിശ്വാസത്തിൽ ജീവിക്കുന്നവർക്കുത്രെ ഏററവും വിലയേറിയ വാഗ്ദത്തങ്ങൾ വെക്കപ്പെട്ടിരിക്കുന്നതു. അതുകൊണ്ടു മാന്യവായനക്കാരെ നാം മററുള്ളവരെപ്പോലെ അടിസ്ഥാനത്തെ ഇളക്കി പണിവാനല്ല പിന്നെയോ നമ്മുടെ ഇതുവരെയുള്ള ജീവിതത്തിലെ തെററുകളെ തിരുത്തി ക്രമപ്പെടുത്തുന്നതിനു ശ്രമിക്കാം. നാമം കൊണ്ടോ ഭാവം കൊണ്ടോ വേഷം കൊണ്ടോ മററുള്ളവർ തങ്ങളെത്തന്നെ ശുദ്ധീകരിക്കുമ്പോൾ നമ്മുടെ കർത്താവിന്റെ തൃക്കൈകളിൽ നമ്മെ ഏല്പിച്ചുകൊടുത്തിട്ടു അവൻ നമ്മെ ശുദ്ധീകരിക്കട്ടെ. അല്ലാതെ ഞായറാഴ്ച പെണ്ണുകെട്ടിച്ചതുകൊണ്ടോ വിപരീതികളെ മൊഴി മുട്ടിച്ചതുകൊണ്ടോ മേൽമീശ വച്ചതുകൊണ്ടോ മെത്രാക്ഷിയെ ആക്ഷേപിച്ചതുകൊണ്ടോ മാത്രം വിശ്വാസം കൈക്കൊണ്ടു എന്നു വരികയില്ല. ബലിപീഠത്തിന്റെ കൊമ്പുമേൽ പിടിച്ചവനും തെററിഒഴിഞ്ഞില്ലെന്നു വിചാരിച്ചുകൊള്ളണം. പുറമെമാത്രം യാക്കോബായക്കാരനായാൽ പോരാ. അകമേയും അപ്രകാരം ആയിരിക്കണം. ൧ രാജാ. ൨. ൨൮. ൩൪. ആദാമിനു ഒളിപ്പിടത്തിനുവേണ്ടി യാതൊരുവൃക്ഷവും തോട്ടത്തിൽ ദൈവം ഉണ്ടാക്കിയിരുന്നില്ല. എന്നാൽ സഭയുടെ വിശുദ്ധകർമ്മങ്ങളിൽ അങ്ങുമിങ്ങും ഒളിച്ചിരിക്കുന്ന ലംഘനക്കാരേയും ദൈവം കാണുന്നുണ്ടെന്നു നോഹായുടെ കുഡുംബത്തിൽ ഹാമെന്നപോലെ ജീവിക്കുന്ന എല്ലാ മഹാന്മാരുമെ ഇതു നിങ്ങൾക്കു അറിയപ്പെട്ടിരിക്കട്ടെ.

(തുടരും)

യാ. സ. ഉ. കെ. സി.

---

## മലങ്കര സുറിയാനി സുവിശേഷസംഘം.

### ടി. സംഘത്തിന്റെ ൧ാം പൊതുയോഗം.

ഇതിനെ സംബന്ധിച്ചു ചില ലേഖനങ്ങളിൽ പ്രസ്ഥാപിച്ചിട്ടുള്ളതു വായനക്കാർ ഓർത്തിരിക്കുമല്ലോ. ഈ മാസം ൧൨-ാം നു ഞായറാഴ്ച ഉച്ചതിരിഞ്ഞു സ്ഥലത്തെ പഴയസിമ്മനാരിഹാളിൽവച്ചു പ്രാർത്ഥനാനന്തരം ദിവ്യശ്രീ സ്ലീബാ ശെമ്മാശ്ശൻ അവർകളുടെ അഗ്രാസനാധിപത്യത്തിൻകീഴ നടത്തപ്പെട്ടു. സമാജികന്മാരിൽ മിക്കവരും കേൾവിക്കാരായി വളരെപ്പേരും ഹാജരുണ്ടായിരുന്നു. ആദ്യമായി സുറിയാനിയിൽ ഒരു കീർത്തനം പാടിയതിന്റെശേഷം കഴിഞ്ഞ സംഘത്തിന്റെ മിനിററ്സാ വായിച്ചു. പഴമയിൽനിന്നും പുതുമയിൽനിന്നും ഓരോ അദ്ധ്യായവും ൧൯ാം സങ്കീർത്തനവും വായിച്ചുകഴിഞ്ഞതിന്റെശേഷം സംഘസമാജികന്മാരിൽനിന്നു പിരിയേണ്ട ഫീസിനെക്കുറിച്ചും സ്ഥലത്തെ പള്ളിക്കൂടങ്ങളിലെ പഠിപ്പിനെക്കുറിച്ചും കാ

ഞ്ഞൊന്നു സംഘം ആലോചന ചെയ്തതിന്റെ ശേഷം പീസുപിരിവിന്നായി സമാജികന്മാരിൽ രണ്ടു പേരെയും എല്ലാ പള്ളിക്കാരുടെയും യഥാക്രമം പരിശോധിച്ചു റിപ്പോർട്ടു ചെയ്യുന്നതായി ബ. യോശുവാ ശെമ്മാശൻ അവർകളെയും സ്ക. ചാക്കോ ഉപാദ്ധ്യായർ അവർകളെയും തിരഞ്ഞെടുത്തു. പിന്നീടു മാ. ദി. സിമ്മനാരിയിലെ സഹായ അദ്ധ്യക്ഷനായ ബ. യൌസേപ്പു ശെമ്മാശൻ അവർകൾ ഒഴിച്ചുകൂടാത്ത ചില കാരണവശാൽ കഴിഞ്ഞ സംഘത്തിൽവച്ചു ഏറ്റിരുന്നപ്രകാരം സംഘത്തിൽ വന്നു പ്രസംഗം പറവാൻ ഇടയാകാഞ്ഞതുമൂലം അദ്ദേഹം സിക്രട്ടറിക്കു അയച്ചുകൊടുത്തതായ 'വിശുദ്ധത'യെക്കുറിച്ചുള്ള ഒരു രസകരമേറിയ പ്രസംഗം അനുവാദത്തോടുകൂടി സിക്രട്ടറി സംഘത്തിൽ വായിച്ചു. സംഘാംഗങ്ങൾക്കു വളരെ തൃപ്തിയും സന്തോഷവും ജനിപ്പിച്ചിരിക്കുന്ന ഈ പ്രസംഗം വായനക്കാർക്കും വളരെ പ്രയോജനമായിത്തീരുമെന്നുള്ള ഉദ്ദേശത്തോടുകൂടി ചുരുക്കത്തിൽ സംഗതികളെ മാത്രം അവസാനഭാഗം ചേർക്കുന്നു. പ്രസംഗം തീർന്നതിന്റെ ശേഷം സ്വകാര്യാലോചനയുണ്ടായതിൽ സംഘത്തിൽനിന്നു ഇതുവരെയും ചുറ്റുമുള്ള സ്ഥലങ്ങളിൽ പ്ര. യി. സുവിശേഷവേല നടത്തിവരാതെ ഇരിക്കുന്നതിനാൽ സംഘോദ്ദേശം നിറവേറാതെ പോകുന്ന എന്നുള്ള സമാജികന്മാരിൽ ചിലരുടേയും അഭിപ്രായം അനുസരിച്ചു പ്രത്യേകം നേരവും സമയവും ആകകൊണ്ടു ഈ ലക്കവിൽ കഴിവുള്ള ശെമ്മാശന്മാർ ഉപാദ്ധ്യായന്മാർ (സംഘത്തിൽ ഉൾപ്പെട്ടവരെമാത്രം ഉദ്ദേശിക്കുന്നു) മുതലായവർ കർത്താവിന്റെ വേലയെ നിറവേറ്റുവാൻ കഴിയുന്നതും താല്പര്യപ്പെടേണമെന്നും വേണ്ടിവരുന്ന ചിലവു സംഘത്തിൽനിന്നു കൊടുത്തുകൊള്ളേണമെന്നും നിശ്ചയിച്ചു. അനന്തരം ദിവ്യശ്രീ. അഗ്രാസനരവർകൾ സ്നേഹത്തെയും ദൈവഭയത്തെയും സൂചിപ്പിക്കുന്ന വളരെ സാരമേറിയ ഒരു ഉപദേശം പറഞ്ഞു. വീണ്ടും പ്രാർത്ഥന കഴിച്ചു സംഘം പിരിഞ്ഞു.

ആജ്ഞാപ്രകാരം (സിക്രട്ടറിമാർ)
എന്നു ൧൦൮൫ കുംഭം ൨൭-ാം നു.

---

## കണ്ടതും കേട്ടതും.

പ്രിയപത്രാധിപരവർകളേ, "കണ്ടതും കേട്ടതും മിണ്ടരുതിക്കാലം" എന്നു പറഞ്ഞാലെങ്ങിനെയാണ സാറെ! നിവൃത്തി? നാണവും മാനവും കെട്ടു ചില പട്ടക്കാർ കാട്ടിക്കൂട്ടുന്ന ഗോഷ്ടികളെ കണ്ടാലും കേട്ടാലും എങ്ങിനെ മിണ്ടാതിരിക്കും? "മിണ്ടാതിരുന്നാലുമുണ്ടാമനർത്ഥങ്ങൾ", അതിനാൽ കുറഞ്ഞൊന്നു പറകതന്നെ. സാറെ! ഏതാനും മാസങ്ങൾക്കുമുമ്പു ആയിരുന്ന പ്രസംഗികൾ തെക്കൻദിക്കുകളിൽ വന്നു പ്രസംഗിച്ചുകാണുന്നതായി ഇവിടങ്ങളിലുള്ള നവീകരണ പട്ടക്കാർ ഒട്ടുമുക്കാലും മാനസാന്തരപ്പെട്ടുകഴിഞ്ഞു. ഇപ്പോൾ ഇതാ കള്ളയെഴുത്തുണ്ടാക്കി പണം പിടിച്ചുപറിക്ക, വല്ലവന്റെയും ചാത്തമടിയന്തിരത്തിനു കണ്ടവന്റെ കോഴിയെ പിടിച്ചറുക്കുക, തന്നത്തു കല്യാണത്തിനുള്ളിൽനിന്നു മന്ത്രകൊടിയും പെട്ടിയിൽ വച്ചുപൂട്ടിയുംകൊണ്ടു വല്ല സ്ത്രീയുടേയും മിന്നു പറിച്ചുകെട്ടിക്കുക, ഇത്യാദി പ്രവൃത്തികൾ ചെയ്തുപോരുന്നതു നോക്കുമ്പോൾ മാനസാന്തരത്തിന്റെ ഫലം എത്രമേൽ ഉണ്ടെന്നു വായനക്കാർ തന്നെ ഊഹിച്ചുനോക്കുവിൻ! ഇത്രയും പറവാനിടയായതു ഇയ്യിടെ നടന്ന ചില കൃത്യങ്ങൾ കൊണ്ടാണ.

കൊല്ലത്തുനിന്നു മറെറാരു മണവാളൻ കെട്ടുന്നതിനായി ഇതിനടുത്തു ഒരു പള്ളിയിൽവന്നസമയം ആ മണവാളന്റെ മരിച്ചുപോയ അപ്പനെ അടക്കംചെയ്തവകയിൽ "കുഴിപ്പണം" വരുവാനുള്ള പണം ഇവിടെ കെട്ടിവയ്ക്കണമെന്നും അല്ലാതെ കെട്ടിക്കുകയില്ലെന്നു അവിടത്തെ പള്ളി ഉടമസ്ഥൻ എഴുതി അയച്ചിരിക്കുന്നു എന്നും പറഞ്ഞു ഒരുമൂപ്പൻകത്തനാർ പള്ളിയിൽവച്ചു ഒരു കള്ളയെഴുത്തുണ്ടാക്കി പണവും കുറെ തട്ടിച്ചു. വാസ്തവത്തിൽ കുഴിപ്പണം മുമ്പു കൊടുത്തിട്ടുള്ളതു മിക്കവരും അറിഞ്ഞിട്ടുള്ള ഒരു കാര്യമാണ. ഇപ്പോഴിതാ അച്ചന്റെപേരിൽ അന്യായം കൊടുക്കാൻ പോകുന്നത്രെ.

ആ കാര്യമങ്ങിനെ നില്ക്കട്ടെ. ഒരു സ്ത്രീയുടെ ചാത്തമടിയന്തിരത്തിനു ഒരു പട്ടക്കാരന്റെ ദുരാലോചനയോടുകൂടി ആ വീട്ടുകാർ അടുത്തവീട്ടിലെ ഒരു കോഴിയെ പിടിച്ചറുക്കുകയും ഉടൻ ഉടമസ്ഥൻ വന്നുകാണുകയും ചെയ്ത സമയം അച്ചന്റെ മ

ദുപടി—"കോഴിയെ ഏതായാലും അറുത്തുപോയി, അന്ത്യായമുണ്ടെങ്കിൽ കൊണ്ടുപോയികൊടുക്കാം" എന്നായിരുന്നു. ഉടമസ്ഥൻ ഒരു മാന്യനായിരുന്നതിനാൽ ഈ നിസ്സാരമായ സംഗതിക്കു അച്ചൻകൂടി ചേർന്നുകൊണ്ടു ഒരു വൈരപകയായി എടുത്തുകൊള്ളേണമെന്നു പറഞ്ഞുപൊക്കുകളഞ്ഞു.

ഇനി ഈ പ്രഭുവായ അച്ചന്റെ മകന്റെ കല്യാണത്തെപ്പറ്റി സ്വല്പം പറയാം. കല്യാണദിവസം കല്യാണക്കാർ എല്ലാം വടക്കോട്ടും, മിന്നും മന്ത്രകോടിയും പെട്ടിയിൽ വച്ചു പൂട്ടിയുംകൊണ്ടു അച്ചൻ പടിഞ്ഞാട്ടും പോയി. കെട്ടാൻ സമയമായപ്പോൾ മിന്നന്വേഷിച്ചതിൽ കാണാനില്ല. ഒടുക്കം ഒരു സ്ത്രീയുടെ കഴുത്തിൽ കിടന്ന മിന്നു പറിച്ചു കല്യാണം കഴിച്ചുകൂട്ടിയപ്പോഴേക്കും ആ സ്ത്രീ മിന്നുകൂടാതെ പോകയില്ലെന്നായി. എന്തിനു വളരെ പറയുന്നു. ഒരാളുടെ കയ്യിൽ കിടന്ന മോതിരം അറ്റനേരം ഊരി മുറിച്ചു തൽക്ഷണം മിന്നുണ്ടാക്കികൊടുക്കേണ്ടിവന്നു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ.

ഓ! ഒരുകാര്യം മറന്നുപോയി. സാറെ! മേല്പറഞ്ഞ പള്ളിയിലെ ആണ്ടുതോറുമുള്ള ചാത്തവും ഇക്കൊല്ലം കഴിച്ചത നവീകരണക്കാർ തന്നെ ആയിരുന്നു. എന്റെ സാറെ! അച്ചന്മാർ ഇതൊരുങ്ങി കാൽനടയായിട്ടും ഏതാനും രസികശിരോമണികളായ നവീകരണക്കാരും അവരോടൊന്നിച്ചു ഏതാനും ചേവന്മാരും വണ്ടിയിൽ കയറിപോകുന്നത കണ്ടാലെ ആ സമയം എനിക്കുണ്ടായ കോപവും വ്യസനവും പറഞ്ഞറിയിക്കാൻ പ്രയാസമാണ. എന്തു ചെയ്യാം. മാനസാന്തരക്കാർ വന്നുവച്ചുപോയതുകൊണ്ടു ഇത്രയൊക്കെ പരിഷ്കരിച്ചു. ഇനിയും വളരെ പറവാനുള്ളതു ഇനിയൊരിക്കൽ ആകാമെന്നു വിചാരിക്കുന്നു.

എന്നു നവീകരണസഭയിൽനിന്നു ഇപ്പോൾ പിന്മാറിയ
ഒരു ചാത്തമുണ്ണി.

---

## തൊട്ടുസൌഖ്യമാകുന്നതു.

മത്തായി ൯: ൨൧.

"എന്തെന്നാൽ തന്റെ വസ്ത്രം മാത്രം തൊട്ടാലും ഞാൻ സൌഖ്യമാകപ്പെടുന്നു എന്നു അവളുടെ ഉള്ളിൽ പറഞ്ഞിരുന്നു"

സഹോദരന്മാരും പ്രിയമുള്ളവരുമെ, നമ്മുടെ കർത്താവു രോഗികളെ സൌഖ്യമാക്കിയതിനെ സംബന്ധിച്ചു ൩ാം നോമ്പിലെ ഞായറാഴ്ചകളിൽ പ്രത്യേകം നാം വായിച്ചു കേൾക്കയും വിശുദ്ധ കുറുബാന കൈക്കൊള്ളുവാൻ ആളുകൾ ഉണ്ടായിരിക്കുമ്പോൾ ൩ാം ശൊന്നഹറാ എന്ന അപേക്ഷ ചൊല്ലി അതു പോലെ നമ്മെയും സൌഖ്യമാക്കേണമെ എന്നു കർത്താവിനോടു അപേക്ഷിക്കയും പതിവാകുന്നുവല്ലൊ. രക്തവാർച്ച ഉണ്ടായിരുന്ന ഒരു സ്ത്രീയെ സംബന്ധിച്ചാകുന്നു പ്രസംഗവാക്യം പറയുന്നതു.

ഇതിൽ നിന്നു പലതും പറവാനുണ്ടെന്നിരുന്നാലും ഇപ്പോൾ നാലു സംഗതികളെ വിചാരിക്കാം:—

൧. ഒരു രോഗിയായി അവളെ വിചാരിക്ക.

൨. അവളുടെ വിശ്വാസത്തിനു ഉണ്ടാകാം എന്ന പ്രയാസങ്ങൾ.

൩. അവ എല്ലാം മഞ്ഞുപോലെ മാഞ്ഞുപോകുന്നതു.

൪. അവളുടെ വലിയ ജയം.

൧ രോഗിയെ നോക്കുക. അവൾ ഒരു മഹാരോഗം കൊണ്ടു കഷ്ടപ്പെട്ടിരുന്നു. ആയതു അവളുടെ ജീവനെ വാറ്റിച്ചു ഉണക്കിയിരുന്നു. അവളുടെ ദേഹം പോയി; അവളുടെ ജീവൻ തന്നെയും കഷ്ടപ്പാടും അവശതയുമായിരുന്നു; എന്നാറെയും അവൾ എത്ര ധൈര്യവും താല്പര്യ

വും കാണിച്ചു- സൌഖ്യമാകുവാൻ അവൾ എന്തും ചെയ്യാൻ തയ്യാറായിരുന്നു- അവൾക്കു കുറെ അതിശയ ജീവൻ ഉണ്ടായിരിക്കെണം; എന്തെന്നാൽ മറ്റു ചിലർ ഏറിയനാൾ നിരാശപ്പെട്ടു കിടപ്പിൽതന്നെ കിടക്കുമ്പോൾ സൌഖ്യമാകുവാൻ അവൾ പന്ത്രണ്ടു വഷ്വും ഓരൊ വൈദ്യന്മാരെ അന്വെഷിച്ചുപോന്നു- അവൾ മടുക്കയൊ അധൈര്യപ്പെടുകയൊ ചെയ്തില്ല- ശ്വാസമുള്ളടത്തൊളം അവൾ മാറുകയില്ല. ഒടുക്കം സത്യവൈദ്യനെ കണ്ടപ്പോൾ എങ്ങിനെ എങ്കിലും തന്നെതൊടുവാൻ അവൾ കൂട്ടത്തിന്റെ തിക്കിതള്ളിൽ വലിഞ്ഞുകയറി. ഹൊ, മനുഷ്യർ ഇതിൽ ഒരുഅംശമെങ്കിലും ചെയ്തു എങ്കിൽകൊള്ളായിരുന്നു! പാപംഹേതുവായി സൌഖ്യക്കേടിൽ ഇരിക്കുന്നവരായി സഭയിലെ വിശ്വാസികൾക്കു ഇതിലൊരു അംശം താല്പൎയ്യമുണ്ടായിരുന്നെങ്കിൽ എത്ര നന്നായിരുന്നു!

അവളുടെ തീൎച്ചയായ നിശ്ചയവും നോക്കുക- മരിക്കേണമെങ്കിൽ അവൾ മരിച്ചുകളയും. കഴിയുന്നതു നോക്കിയല്ലാതെ മാറുകയില്ല. ഇങ്ങിനെ ആത്മസൌഖ്യത്തിനു ആളുകൾ ഉണരപ്പെട്ടുകണ്ടാൽകൊള്ളാം അതു എത്ര ചന്തം!

അവളുടെ ആശ എത്രവലിയതു! സൌഖ്യമാകും എന്നുതന്നെ അവൾ വിശ്വസിക്കുന്നു- പലതോല്വി ഉണ്ടായിട്ടും അവൾക്കു നിരാശ ഇല്ല- "എന്റെ ദീനം പൊറുക്കാത്തതാകുന്നു- ഞാൻ ഇനിയും അതിനെ സഹിപ്പാൻ ഇനിക്കു ക്ഷമതരെണമെന്നു അപെക്ഷിച്ചാൽ മതി, സൌഖ്യത്തിനു ആശിക്കേണ്ടാ" എന്നു ഒന്നും അവൾ പറഞ്ഞില്ല- അവളുടെ ഉള്ളിൽ ഏതാണ്ടു അവളെ പൊക്കി അവൾക്കു നല്ലകാലം വരുമെന്നു അവൾ ആശിച്ചു; അങ്ങിനെ അവൾ കൎത്താവിനെക്കുറിച്ചു കേട്ടപ്പോൾ അവളുടെ ഹൃദയം അവളുടെ ഉള്ളിൽതുള്ളി. ഇതുതന്നെ സമയം എന്നു അവൾ കരുതിചെയ്തു. നിങ്ങൾ രോഗിയെ കണ്ടല്ലൊ- തീൎച്ചയും സ്ഥിരതയും ആശയുമുള്ളവൾ- നല്ല അവസരം കളയാതെ കാൎയ്യം സാധിച്ചവൾ- ഇങ്ങിനെഉള്ളവൎക്കു ആത്മസൌഖ്യം ഉണ്ടായാൽ നല്ല വെലക്കാരായിരിക്കും. ഈ ദിവസങ്ങളിൽ കൎത്താവു പലരെയും സൌഖ്യമാക്കട്ടെ!.

൨. അവളുടെ വിശ്വാസത്തിൻ പ്രയാസങ്ങൾ- അവളുടെ ദീനം പൊറുക്കാത്തതു എന്നും പഴക്കംചെന്നതിനാൽ അസാദ്ധ്യം എന്നും തോന്നാം- പല ദീനങ്ങളും പഴക്കം ചെല്ലാതെ കാലത്തെ നോക്കിയാൽ സൌഖ്യമാകുന്നതിനു എളുപ്പമുണ്ടു. എന്നാൽ കാലദീൎഘം ആയിപ്പോയി. പന്ത്രണ്ടുവഷം ഒട്ടും കുറവല്ല. അതിനിടയിൽ ജീവന്റെപോഷണം എല്ലാം വറ്റിപ്പോകയായിരുന്നു. പന്ത്രണ്ടുവഷം രക്തം പോകുന്നതുതന്നെ നിരാശ വരുത്തുന്നതാകുന്നു. വേരൊറച്ച ദീനം പറിച്ചുകളയാമൊ? സൌഖ്യത്തിനു പ്രയാസം എന്നിരുന്നാലും അവൾ സംശയിച്ചില്ല- അവൾ കൎത്താവിൽ ശരണപ്പെട്ടു- അവളുടെതു എന്നപോലെ നിന്റെ വിശ്വാസവും ഇച്ഛാഭംഗം എന്നതിരമാലകളുടെ മേൽ ഉയൎന്നുനില്ക്കുമാറാകട്ടെ!

അവൾക്കു വേറൊരു പ്രയാസം ഉണ്ടായിരുന്നു. അതു അവളുടെ സ്വന്ത അയോഗ്യതയെക്കുറിച്ചു ജീവനുള്ള ഒരു ബോധം ആയിരുന്നു. കർത്താവിൻെറ ശക്തിയെ എന്നപോലെ പരിശുദ്ധതയെയും അവൾ അറിഞ്ഞു; അവൾ, തന്നെ ആശ്രയിച്ചതുപോലെ തന്നെ ബഹുമാനിക്കയും ചെയ്തു. അവൾക്കു തന്നെ തൊടുവാൻ ധൈൎയ്യം ഉണ്ടായി എങ്കിലും കാണപ്പെടുവാൻ യോഗ്യതയില്ലാത്തവളെ പോലെ അവളുടെ അടക്കമൊതുക്കംകൊണ്ടു കർത്താവിൻെറ പിറകിൽ അത്രെ ചെന്നതു. അവൾക്കു തൻെറ ശക്തിയിലും കരുണയിലും വലിയ ശരണം ഉണ്ടായിരുന്നു; എന്നാൽ തൻെറ പരിശുദ്ധതയെ സംബന്ധിച്ചു ഭയവും ഉണ്ടായിരുന്നു ഇതും അവൾക്കു ഒരു തടസ്സം എന്നപോലെ തോന്നുമായിരുന്നു; എങ്കിലും അവൾ ബുദ്ധിയോടെ പ്രവൃത്തിച്ചു. പ്രിയ വായനക്കാരെ, നിങ്ങളുടെ പാപത്തെ കുറിച്ചു നിങ്ങൾ ബോധപ്പെട്ടിരിക്കുന്നു എങ്കിൽ നിങ്ങളെ സൌഖ്യമാക്കുവാൻ കർത്താവ പ്രാപ്തനാകുന്നു എന്നു തന്നിൽ ശരണപ്പെട്ടു അടുത്തുവരുവാൻ പരിശുദ്ധാത്മാവ നിങ്ങളെ നടത്തുമാറാകട്ടെ!.

൨. അവളുടെ പ്രയാസങ്ങൾ എല്ലാം മാഞ്ഞുപോകുന്നതു. അവൾ കർത്താവിനെക്കുറിച്ചു കേട്ടിരുന്നു എന്നു നാം വായിക്കുന്നു. അവൾ, തന്നെ കുറിച്ചു എന്തു കേട്ടു? "കൂട്ടമെല്ലാം, തന്നെ തൊടുവാൻ അന്വെഷിച്ചു; എന്തെന്നാൽ ശക്തി തന്നിൽനിന്നു പുറപ്പെട്ടു എല്ലാവരെയും സൌഖ്യമാക്കി" എന്നു ശു: ലൂക്കൊ. ൬: ൧൯-ൽ പറഞ്ഞിരിക്കുന്നതു പോലെ അവൾ കേട്ടിരിക്കണം, ചില പ്രത്യേക ദിവസം വളരെ പുരുഷാരം കർത്താവിൻെറ പിന്നാലെ എത്തി തന്നെ തൊടുവാൻ തിക്കി, എന്തെന്നാൽ തന്നെ തൊട്ട എല്ലാവരും സൌഖ്യമാക്കപ്പെട്ടിരുന്നു. തങ്ങൾക്കു സൌഖ്യവും ഭാഗ്യവും ലഭിപ്പാനായി മഹാവൈദ്യനെ തൊടുന്നതിനു തിക്കുവാൻ തക്കവണ്ണം മനുഷ്യൎക്കു താല്പൎയ്യം ഉണ്ടായ കാഴ്ച എത്ര അതിശയിക്കത്തക്കതായിരിക്കണം! ആളുകളുടെ വിശ്വാസത്തിൻെറ അളവു പോലെയിരിക്കും. പരസ്യദീനക്കാരും രഹസ്യദീനക്കാരും സൌഖ്യമായി എന്നുതന്നെയല്ല; പിന്നെയൊ സൌഖ്യമുള്ളവൎക്കുടെയും തന്നെ തൊട്ടു അധികം ബലവും പ്രാപിച്ചുപോന്നു എന്നു പലരും പറയുന്നു. ഇതിങ്കൽ ആരും അതിശയിക്കേണ്ടാ; കുറഞ്ഞ പക്ഷം ആത്മകാൎയ്യങ്ങളിൽ അങ്ങിനെ തന്നെ എന്നു തീൎച്ചയാകുന്നു. കർത്താവിനോടു എത്രയും അടുത്തുകൊണ്ടിരിക്കും അത്രയും ആത്മബലവും വൎദ്ധിച്ചുകൊണ്ടിരിക്കും.

അവളുടെ വിശ്വാസവും ഭക്തിയും എത്ര വലിയതു എന്നു നോക്കുവിൻ. ഇന്നു ചിലരെപ്പോലെ അവൾ വെറും വിശ്വാസംകൊണ്ടിരുന്നില്ല. അവൾക്കു ഒന്നു തൊടുവാൻ വേണം. അതു കർത്താവിനെതന്നെ തൊട്ടെമതിയാവു എന്നു അവൾക്കില്ല. കർത്താവിൻെറ വസ്ത്രം എന്നല്ല വസ്ത്രത്തിൻെറ തൊങ്ങൽമാത്രം ആയാലും മതി. താൻ സ്പഷ്ടമായി കല്പിച്ചു നിശ്ചയിച്ചതല്ലെങ്കിലും തൻേറതു എന്തുതന്നെ ആയിരുന്നാലും എത്രയും അല്പമെന്നപൊലെയിരുന്നാലും അവൾക്കു അതിൽ വിശ്വാ

സത്യ ഭക്തിയുമുണ്ടു. ഇന്നു വിശ്വാസികൾ എന്നു പറഞ്ഞു നടക്കുന്ന എത്രയൊ പെർ അവൾ മൂഢഭക്തിക്കാരത്തി എന്നു പറഞ്ഞുകളയും! കൎത്താവു സ്വന്തമായി കല്പിച്ചു നിയമിച്ചിരിക്കുന്ന വിശുദ്ധ കുറുബാന മുതലായവയെ നിഷെധിക്കയും അവയെ ഭക്തികേടായി പെരുമാറുകയും ചെയ്യുന്നതു എത്ര കഷ്ടം! സത്യഭക്തന്മാരെ മൂഢഭക്തിക്കാർ എന്നും മറ്റും വിളിക്ക ഇവൎക്കു പതിവാകുന്നു. കൎത്താവിൽ വിശ്വസിക്ക എന്ന പറകയും കൃപ മൂലം വിശ്വാസത്താൽ തന്നോടു സംബന്ധിപ്പിക്കുന്ന കൃപാനിയമങ്ങളെ അലക്ഷ്യമായി വിചാരിക്കയും ചെയ്യുന്നതു സത്യഭക്തയൊ സത്യഭക്തനൊ കൎത്താവിൽ നിന്നുള്ളവയും കൎത്താവിനൊടു സംബന്ധമുള്ളവയും ആയ സകലത്തെയും ഭക്തിയായി വിചാരിപ്പാനെ നിവൃത്തിയുള്ളു. ഇങ്ങിനെ ആലോചിച്ചാൽ സഭയിൽ എന്തെല്ലാം കാൎയ്യങ്ങൾക്കു വിശ്വാസവും ഭക്തിയും വൎദ്ധിച്ചു വരെണ്ടതാകുന്നു! മൂഢഭക്തി എന്നു വിചാരിക്കുന്ന പലതിനെയും സത്യഭക്തിയിൽ പെരുമാറുവാൻ അറിവും അഭ്യാസവും ആവശ്യമായിരിക്കുന്നു. നേരെമറിച്ചു കപടഭക്തിയെ ഭയപ്പെട്ടുകൊൾക.

ആസ്ത്രീ സൌഖ്യമായതു കൃപമൂലം വിശ്വാസത്താൽ എന്നല്ലാതെ ഒന്നുമല്ല. അവളിൽതന്നെ അവൾക്കു അശേഷം ആശ്രയമില്ല എന്ന തീൎച്ചയല്ലയൊ? അവളൊ അവളുടെ തൊടിലൊ ഏതാണ്ടു ആകുന്നു എന്നുവെച്ചു ആശ്രയിപ്പാൻ അവൾക്കില്ല. "തന്റെവസ്ത്രം" എന്നല്ലാതെ "ഞാൻ" എന്നതിലൊ "തൊട്ടാൽ" എന്നതിലൊ അല്ല അവൾക്കുള്ള ശക്തി. കൎത്താവിന്റെ ശരീരം തൊടുവാൻ അവൾക്കു കഴിഞ്ഞില്ല; എന്നാൽ കൃപമൂലം തന്റെ ശരീരരക്തങ്ങളെ ഭക്ഷിച്ചു കുടിപ്പാൻ താൻ നമുക്കു നല്കിയിരിക്കുന്നു. അതുപോലെ എല്ലാ കൂദാശകളും കൃപാവഴികളായി നിയമിക്കപ്പെട്ടിരിക്കയാൽ അവയെ നേരാംവണ്ണം കൈകൊള്ളുന്നവൎക്കു കൃപ ലഭിക്കയും തങ്ങളിലുള്ള കൃപ വൎദ്ധിക്കയും ചെയ്യും എന്നു വിശ്വസിക്കേണ്ടതാകുന്നു. ഇവയെ എല്ലാം നിഷേധിച്ചു സകലവാഴ്വും ലഭിപ്പാൻ വെറും വിശ്വാസം മതി എന്നു പറഞ്ഞു സഭയെ വിട്ടു പോകുന്നവർ കുറമില്ലാത്തവരായിരിപ്പാൻ പാടില്ല. "നീതിമാൻ വിശ്വാസത്താൽ ജീവിക്കും" എന്നതു ഓൎത്തുകൊള്ളണം. ഉത്തമന്മാരെകുറിച്ചു എഴുതിയിരിക്കുന്നതിനെ കേൾക്ക. "ഇരുവരും ദൈവമുമ്പാകെ ന്യായമായിരുന്നു കൎത്താവിന്റെ സകല കല്പനകളിലും തന്റെ നീതിയിലും കുറമില്ലാത്തവരായി നടക്കുന്നവരുമായിരുന്നു" (ലൂക്കൊ. ൧:൬) കല്പനകളെ കാക്കുന്നു എന്നൊ വിശുദ്ധിയിൽ നടക്കുന്നു എന്നൊ പറഞ്ഞാൽ പോരാ. ന്യായമായിരുന്നു വേണം നടപ്പാൻ. മോശക്കും അഹറോനും വിരോധമായി മത്സരത്തിനു നിന്നുകൊണ്ടു ജനം എല്ലാം ഒരു പോലെ ശുദ്ധമുള്ളവരാകുന്നു; കൎത്താവും ഞങ്ങളുടെ ഇടയിൽ ഉണ്ടു. സംഖ്യാ. (൧൬:൩) ഞങ്ങൾ വിശുദ്ധിയിൽ നടക്കുന്നു, ഞങ്ങൾക്കു കൎത്താവിന്റെ സന്നിധിബോധം ഉണ്ടു എന്നു പറഞ്ഞാൽ കുറമില്ലാത്തവരായിരിക്കുമൊ? നീതിമാൻ അല്ലാതെ ദുഷ്ടൻ വിശ്വാസത്താൽ ജീവിക്കുമൊ? അനുസരണക്കേടും മത്സരവും ദുഷ്ടതയും അന്യായവും അല്ലയൊ? "മ

ത്സരം ലക്ഷണം പറയുന്നതിന്റെ പാപം പോലെയും, ശാഠ്യ അന്ന്യായം പോലെയും [ആകുന്നു] ൧-ശമു. ൧൫: ൨൩) അതിനാൽ "ദുഷ്ടൻ തന്റെ വഴിയെയും അന്ന്യായക്കാരൻ തന്റെ വിചാരങ്ങളെയും ഉപേക്ഷിക്കട്ടെ; അവൻ യഹോവായുടെ അടുക്കലേക്കു തിരികയും ചെയ്യട്ടെ, അപ്പോൾ അവൻ ഇവനോടു കരുണ ഉണ്ടാകും; ഞങ്ങളുടെ ദൈവത്തിങ്കലേക്കു തിരിയട്ടെ; എന്തെന്നാൽ അവൻ ധാരാളമായി ക്ഷമിക്കും"- സത്യ അനുതാപം ഏററു പറയുന്നതായിരിക്കണം- സ്വർഗ്ഗത്തിനും നിന്റെ മുമ്പാകെയും ഞാൻ പാപം ചെയ്തു എന്നു ഏററു പറയേണ്ടതാകുന്നു. ഇപ്പോൾ പ്രത്യേകം നോമ്പു ദിവസങ്ങൾ ആകയാൽ എല്ലാവരും സത്യ അനുതാപത്തോടുകൂടെ കുമ്പസാരിച്ചു വിശുദ്ധ കുർബ്ബാന കൈക്കൊള്ളേണ്ടതാകുന്നു- അപ്പോൾ പാപമോചനം ലഭിച്ചു എന്നു തന്നെയല്ല വിശുദ്ധ കുർബ്ബാന മൂലം കർത്താവ ഹൃദയത്തിൽ എഴുന്നെള്ളിയിരിക്കുന്നു എന്നു വിശ്വസിക്കയും ആയതിനെ തുടർന്നുകൊള്ളുകയും ചെയ്യാൽ സന്തോഷം സമാധാനം മുതലായ്യ അനുഭവമാകുന്നു. ആ സന്നിധി ബോധം വർദ്ധിക്കുന്തോറും പാപത്തിന്മേൽ ജയം കൊള്ളുകയും ചെയ്യാം- നമുക്കു സൌഖ്യം, ബലം മുതലായവ ഉള്ളവരായി ജീവിക്കാം. നാം പുതുക്കി പുതുക്കി വിശ്വാസത്താൽ ബലം പ്രാപിക്കുന്നവരായിരിക്കണം- വിശ്വാസത്തോടുകൂടിയ ജീവിതം ആവശ്യമാകുന്നു- അങ്ങിനെ അല്ലാതെ കാണുന്നതു സങ്കടം തന്നെ. പഴയ ഇസ്രായേലിൽ പലതും സംഭവിച്ചതു പോലെ സഭയിൽ പലതും സംഭവിക്കാതെ ഇരിപ്പാൻ സൂക്ഷിക്കണം. "അവർ എല്ലാവരും മോശമൂലം മേഘം കൊണ്ടും സമുദ്രം കൊണ്ടും മാമോദീസാ മുഴുകി എന്നും എല്ലാവരും ഒരേ ആത്മഭക്ഷണം ഭക്ഷിച്ചു എന്നും എല്ലാവരും ഒരേ ആത്മപാനീയം കുടിച്ചു എന്നും—അവരെ അനുഗമിച്ച ആത്മപാറയിൽ നിന്നല്ലോ അവർ കുടിച്ചതു, ആ പാറ മശിഹാ ആയിരുന്നു- എങ്കിലും അവരിൽ മിക്കപേരിലും ദൈവം പ്രസാദിച്ചില്ല, അവർ മരുഭൂമിയിൽ തള്ളിയിടപ്പെട്ടു എന്നും നിങ്ങൾ അറിയാതിരിക്കരുതു എന്നു ഞാൻ ആഗ്രഹിക്കുന്നു- ഇവ നമുക്കു ദൃഷ്ടാന്തങ്ങളായി ഭവിച്ചു"—ഇത്യാദി- ൧ കോറി- ൧൦: ൧—൧൨ വരെ വായിക്ക- ചിലർ പാപം ചെയ്യുന്നു എങ്കിൽ അതു ക്രൂദാശകളുടെ കുററമല്ല എന്നും അറിയേണം- സത്യവിശ്വാസത്തിൽ നിലനിന്നു ക്രൂദാശകളെ കൈക്കൊള്ളുന്നവരായുള്ളോരെ നിങ്ങൾ, വിശ്വാസപിണക്കികൾക്കു നല്ല ദൃഷ്ടാന്തത്തെയും കാണിച്ചു കൊടുപ്പിൻ.

൪. അവളുടെ വലിയ ജയം- ആയതു എങ്ങിനെ ഉണ്ടായി? അവൾ കല്പിച്ചുകൂട്ടി മനസ്സോടെ തൊട്ടു. അവളുടെ താല്പര്യം വിചാരിപ്പിൻ- അവൾ ജഡത്തിന്റെ ബലത്തോടെ അല്ല പുറപ്പെട്ടതു. അവൾ വീഴത്തക്കവണ്ണവും മരിപ്പാൻ തക്കവണ്ണവും ഉള്ള ബലഹീനസ്ഥിതിയിൽ തിക്കും തള്ളും ഏററു കയറി. എന്തായാലും തന്റെ വസ്ത്രം തൊടുവാൻ അവൾ ഉറച്ചു. അവൾ തന്റെ പുറകിൽ കൂടെ തള്ളിക്കയറുന്നു. ഇന്ന പ്രകാരം അല്ലെങ്കിൽ ഇന്ന വശം തൊട്ടെങ്കിൽ മാത്രമെ ഫലമുള്ളൂ എന്നു ഇന്നു ചിലരെപ്പോലെ ഉള്ള അവിശ്വാസം ഒന്നും അവൾക്കില്ല-

എന്നാൽ അവൾക്കു, തന്നെ തൊട്ടേമതിയാവു- തന്നെ തൊട്ടാൽമതി-
തൻെറതു തൊട്ടാൽ മതി. തൻെറതു എന്തെങ്കിലും തൊട്ടാൽ മതി- ത
ൻെറതു എങ്ങനെയും തൊട്ടാൽമതി- വിശ്വാസത്തിൽ അവിശ്വാസം
ഇല്ലാത്ത ഉത്തമവിശ്വാസം കണ്ടുപഠിച്ചു അവളെ മൂഢഭക്തികാരത്തി
എന്നുഹിക്കികാതെ നടപ്പീൻ- തൻെറവസ്ത്രം നീണ്ടുകിടന്നു- അവൾക്കു
അതു തൊട്ടാൽമതി. അതിൻെറ തൊങ്ങലെ തൊട്ടാൽമതി- അവളുടെ
വിശ്വാസം എത്രവലിയ്യു! എങ്ങിനെയും തന്നോടു സംബന്ധമുള്ള ഒരു
വഴിവേണമെന്നേ ഉള്ളു- അതേ, അതു നമുക്കു സ്പഷ്ടമായി കല്പിച്ചുനി
യമിച്ചിട്ടുണ്ടു- കൃപയാൽ മാമ്മോദീസാ, തന്നോടു കൂടെ മരിച്ചു അടക്ക
പ്പെടുന്നതിനു വഴിയായി നിയമിക്കപ്പെട്ടിരിക്കകൊണ്ടു ആയ്തുമൂലം ത
ൻെറ രക്ഷയിലേക്കു നാം സംബന്ധിച്ചു രക്ഷപ്പെട്ടവർ അല്ലെങ്കിൽ ജീ
വനുണ്ടായവർ എന്നുവിശ്വസിക്കണം. എന്നാൽ പിന്നീടു പാപംമൂലം
ജീവനു സൌഖ്യക്കേടുള്ളവരും ജീവൻ നിലനില്ക്കണമെന്നുള്ളവരും,
ജീവൻ ബലപ്പെടുത്തണമെന്നുള്ളവരും ആയ എല്ലാവൎക്കും കൎത്താവി
നോടുള്ള സംബന്ധം ആവശ്യമാകുന്നു- മുമ്പെതന്നെ വിശ്വാസി ആ
യിരുന്നിട്ടുള്ള എശായാദീൎഘദൎശി കുറെകൂടെ അടുത്തു ആഴമായി തന്നെ
ത്താനെ കണ്ടു നിലവിളിച്ചപ്പോൾ ഒരുവൻ ബലിപീഠത്തിൽനിന്നു
കൊടിൽകൊണ്ടു എടുത്തിട്ടുള്ള തീക്കനൽ അവൻെറ വായിന്മേൽ തൊ
ടീച്ചു, ഇതാ, ഇതു നിൻെറ അധരങ്ങളെ തൊട്ടു; നിൻെറ അകൃത്യം
നീങ്ങിപ്പോയി, നിൻെറ പാപവും പരിഹരിക്കപ്പെട്ടിരിക്കുന്നു എന്നു
പറഞ്ഞു- വെറുംവിശ്വാസം മതിയായില്ല- ചില പ്രസംഗികൾ പറയു
ന്നതുപോലെ വെറുംപരിശുദ്ധാത്മാവിനൊ, കുൎബ്ബാനവേഷമായ അ
പ്പം വീഞ്ഞുകൾക്കൊ അതു സദൃശമായിരുന്നു എന്നല്ല; പിന്നയൊ കൃപ
മൂലം ആത്മാവും ജീവനുമാകുന്ന വചനത്താലുള്ള കൎത്താവിൻെറ ശ
രീര രക്തങ്ങൾക്കു സദൃശമായിരുന്നു. ആയ്തു നേരാംവണ്ണം കൈക്കൊ
ണ്ടാൽ ദീൎഘദൎശിക്കു എന്നപോലെ നമുക്കും പാപമോചനം മുതലായവ
ലഭിച്ചു കൃപയിൽ വളരാവുന്നതാകുന്നു- ഇതിലേക്കു മശിഹായെക്കുറി
ച്ചു എല്ലാം പഠിച്ചിട്ടു വേണമെന്നില്ല- അവളെപ്പോലെ വിശ്വാസവും
ഭക്തിയും വേണം- തൊടുക എന്നതു അല്പമെന്നാലും ഫലം എത്ര വ
ലിയ്യു! വസ്ത്രത്തിൻെറ തൊങ്ങലിൽ കൂടെ ശക്തിവരുന്നതു ഒരു രഹ
സ്യം ആകുന്നു- ഇതുപോലെ എല്ലാ വിശുദ്ധ കൂദാശകളും വിശുദ്ധരഹ
സ്യങ്ങൾ എന്നുംകൂടി പേരുപറയപ്പെടുന്നതു വെറുതെ ആകുന്നുവൊ?
നിക്കൊദിമൂസും ഒരുസമയം അതിശയിച്ചുപോയില്ലയൊ? (യോഹ-
൩-൭) എങ്കിലും അവൻ പഠിപ്പാൻ മനസ്സുള്ളവനായിരുന്നതുകൊണ്ടു
അറിഞ്ഞുവന്നു- അറിവുകൊണ്ടു നിറഞ്ഞവർ എന്നു വിചാരിക്കുന്നവൎക്കു
അവിശ്വാസത്താലും അഹമ്മതിയാലും ഇതിൽ ഒരു ചുക്കും ഇല്ലെന്നു പ
റഞ്ഞു നടപ്പാൻ എളുപ്പമുണ്ടു; എന്നാൽ വിശ്വാസവും ഭക്തിയുമുള്ളവ
ൎക്കു വിശുദ്ധകൂദാശകളുടെ ഗുണങ്ങളെ അനുഭവിക്കാം-

അവളുടെ ജയം എത്രഅതിശയം! തൊട്ടു ഉടനെ സൌഖ്യമാകു
ന്നു- അവളുടെ വിശ്വാസംപോലെ അവൾക്കു ഭവിക്കുന്നു- ഇങ്ങിനെ

തന്നെ വിശ്വാസികളെ, നിങ്ങളുടെ മുറുകെ പറ്റുന്ന പാപങ്ങൾക്കു ഒരു നിവൃത്തി ഉണ്ടാകാം. പിന്നെ പാപം ഇല്ലന്നോ പാപം ചെയ്വാൻ വഹിയാ എന്നോ അല്ല. വെറൊരുവനോടു പറയുന്നതിനെ കേൾക്ക. "നോക്കു, നീ സൌഖ്യമായല്ലൊ. അധികം തിന്മയായുള്ളതു നിനക്കു സംഭവിക്കാതെ ഇരിപ്പാൻ ഇനിയും പാപം ചെയ്യരുതു എന്നു പറഞ്ഞു" (യോഹ. ൫. ൧൪) അതെ, കൂദാശകൾ കഴിഞ്ഞു പോയാലും അങ്ങിനെ വെണം.

തീഷ്ണ പറയുന്നതിനേയും കേൾപ്പിൻ. മാമ്മോദീസായുടെ പിന്നാലെ പ്രായമായപ്പോൾ പാപത്തിൽ നടന്നുപോയ ബാല്യക്കാരും അതിന്റെശേഷം അനുതപിച്ചു തിരിച്ചുവരികയും, കഴിഞ്ഞ പ്രാവശ്യവും കുമ്പസാരിച്ചു വിശുദ്ധ കുർബ്ബാന കൈക്കൊള്ളുകയും ചെയ്തിട്ടും പിൻവാങ്ങികളായി പോയിട്ടുള്ള എല്ലാവരുമെ, നിങ്ങൾ കർത്താവിന്റെ വസ്ത്രത്തെ തൊടുവിൻ. നിങ്ങളുടെ ആത്മകണ്ണു മങ്ങിയിരിക്കുന്നു എങ്കിൽ, നിങ്ങളുടെ കാലുകൾ തളൎന്നിരിക്കുന്നു എങ്കിൽ, നിങ്ങളുടെ കൈകൾ ശോഷിച്ചിരിക്കുന്നു എങ്കിൽ, നിങ്ങളുടെ ഹൃദയം തണുത്തിരിക്കുന്നു എങ്കിൽ, നിങ്ങൾ മുഴുവനും സൌഖ്യക്കേടിൽ ഇരിക്കുന്നു എങ്കിൽ നിങ്ങൾ കർത്താവിന്റെ വസ്ത്രങ്ങളെ മാത്രം തൊട്ടാൽ നിങ്ങൾ സൌഖ്യമാകപ്പെടും. തന്റെ വായിൽ നിന്നു അതിനെ താൻ ഛർദ്ദിച്ചുകളയും എന്നു കർത്താവുതന്നെ പറയത്തക്കവണ്ണം ലവോദിക്യയിലെ സഭ അത്രഭയങ്കരസ്ഥിതിയിൽ ആയിരുന്നിട്ടും "ഇതാ ഞാൻ വാതുക്കൽ നിന്നു മുട്ടുന്നു; ആരെങ്കിലും എന്റെ ശബ്ദം കേട്ടു വാതിൽ തുറന്നാൽ അവന്റെ അടുക്കൽ ഞാൻ പ്രവേശിച്ചു അവനോടും അവൻ എന്നോടും കൂടെ അത്താഴം കഴിക്കും" എന്നും കർത്താവു പറഞ്ഞു. കർത്താവ നിന്റെ ഉള്ളിൽ നിന്റെ മനസ്സാക്ഷിയുടെ വാതുക്കൽ നില്പുണ്ടല്ലൊ. കർത്താവിനെതന്നെയും നിന്നെക്കുറിച്ചു സുഖക്കേടുണ്ടായി (അല്ല എത്രയും വല്ലാത്ത പടുതിതന്നെ) രിക്കത്തക്കവണ്ണം നീ അത്രയും വഷളായിപ്പോയി എന്നിരുന്നാലും നീ തന്നോടും താൻ നിന്നോടും കൂടെ അത്താഴം കഴിച്ചാൽ സൌഖ്യമായി. തന്റെ ജീവൻകൊണ്ടു നിന്റെ ജീവൻ ബലപ്പെടുവാനായിട്ടു തന്നോടുള്ള സംബന്ധത്തിലും സംസർഗ്ഗത്തിലും നടന്നുകൊള്ളുന്നതിനു താൻ കൃപ നൽകുമാറാകട്ടെ! ആമ്മീൻ.

---

## മാർ ദീവന്നാസ്യോസു സിമ്മനാരി ഷോടതി റിപ്പോർട്ട്.

നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അപേക്ഷപ്രകാരം തിരുവിതാംകൂർ ഗവൺമെണ്ടിൽ നിന്നും [illegible] കുംഭം ൨൦-ാം നു- ൪൨൦൦-ാം നമ്പ്രായി നൽകിയ അനുവാദം അനുസരിച്ചു നടത്തപ്പെട്ടിട്ടുള്ളതാണ ഈ ഷോടതി. ഇതിൽനിന്നുണ്ടാകുന്ന മുതൽ ഈ രാജ്യത്തിലുള്ള എല്ലാവകക്കാരുടേയും പ്രത്യേകം മലങ്കരസുറിയാനിസമുദായത്തിന്റെയും വിദ്യാഭിവൃദ്ധിക്കായി ഉപയോഗിക്കണമെന്നാണ ആദ്യമെ തന്നെ നിശ്ചയിച്ചിട്ടുള്ളതു. ഈ ഉദ്ദേശ്യത്തെ നിറവേറ്റുന്നതിനും ജനസാമാന്യത്തിനു അംഗീകാരയോഗ്യമായവിധത്തിൽ തകരാറു കൂടാതെ മുതൽ കൈകാര്യം ചെയ്യുന്നതിനുമായി മെത്രാപ്പോലീത്തന്മാരും

ജനപ്രതിനിധികളായ പലമാന്യന്മാരും ഉൾപ്പെട്ട ഒരുസംഘം ജൻഡ്യൻ കമ്പനീസ് ആക്റ്റിൻപ്രകാരം റെജിസ്തർ ചെയ്യപ്പെട്ടിട്ടുമുണ്ടു.

താഴെ വിവരിക്കുന്നതുപോലെ ഒരുമേൽവിചാരസംഘത്തിൻെറ ആലോചനാപൂർവം സഫലമെത്ത ഒരു നിർവാഹക സംഘത്താൽ കോട്ടയത്തു വച്ചു ഈ ഷോടതി നടത്തപ്പെട്ടിരിക്കുന്നു.

രക്ഷാധികാരികൾ.

൧. തിരുവിതാംകൂർ അശ്വതി തിരുനാൾ തമ്പുരാൻ തിരുമനസ്സുകൊണ്ടു
൨. വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു

മേൽയോഗസമാജികന്മാർ.

൧ മ. രാ. രാ. രാജരാജവർമ്മ മൂത്തകോയിത്തമ്പുരാൻ അവർകൾ, അനന്തപുരം
൨ ,, അരുമനശ്രീ നാരായണൻതമ്പി അ_ൾ തിരുവനന്തപുരം
൩ ,, ടി. വെദാദ്രിശദാസമുതലിയാർ അ_ൾ പെൻഷ്യൻ ഹൈകോട്ടുജഡ്ജി
൪ ,, എം_ ഗോവിന്ദപ്പിള്ള ബി എ_ ബി. എൽ അ_ൾ ഹൈകോട്ടു ജഡ്ജി
൫ ,, എം_ സി. നീലകണ്ഠപ്പിള്ള അ_ൾ കൊട്ടാരം സർവാധികാര്യക്കാർ
൬ ,, ടി_ സി. പുന്നൻ ബി. എ. അ_ൾ പെൻഷ്യൻ ജഡ്ജി കോട്ടയം
൭ ,, പി. അയ്യപ്പൻപിള്ള ബി. എ. അ_ൾ പള്ളിക്കൂടം ഇൻസ്പെക്ടർ കോട്ടയം
൮ ,, ജെ. എൽ. ഗോമീസ് അ_ൾ അസിസ്റ്റൻറു സർജൻ കോട്ടയം
൯ ,, ഐ. എച്ച. പ്രിൻസ് അ_ൾ ഹെഡ് സർക്കാർവക്കീൽ തിരുവനന്തപുരം
൧൦ ,, ആർ. രെങ്കറാവു ബി. എ. ബി. എൽ. അ_ൾ അസിസ്റ്റൻറു സർക്കാർ (വക്കീൽ തിരുവനന്തപുരം
൧൧ ,, ഇ. ജെ. ജോൺ ബി. എ. ബി. എൽ അ_ൾ വക്കീൽ തിരുവനന്തപുരം
൧൨ ,, ആർ വീരരാഘവയ്യങ്കാർ ബി_ എ. ബി. എൽ അ_ൾ വക്കീൽ തിരുവ (നന്തപുരം
൧൩ ,, വി. സുബ്രഹ്മണ്യയ്യർ അ_ൾ വക്കീൽ തിരുവനന്തപുരം
൧൪ ,, സി. ജോൺ അവർകൾ കലാൽകത്തക കോട്ടയം
൧൫ ,, പനക്കൽ ഈയോക്കു മാത്തു അവർകൾ കുന്നംകുളം
൧൬ ,, സി_ ജെ. കുര്യൻ അവർകൾ വെസ്റ്റേൺസ്റ്റാർ മാനേജർ തിരുവ (നന്തപുരം
൧൭ ദി. ശ്രീ. മലങ്കരമല്പാൻ കോനാട്ടുമാത്തൻകത്തനാർ അവർകൾ
൧൮ ,, ജെരാൾജി. ലാലജി അവർകൾ ആലപ്പുഴ
൧൯ ,, ഹാജിമഹമ്മതു ഹാജി ജാക്കൂബ അവർകൾ ആലപ്പുഴ

നിർവാഹസംഘസാമാജികന്മാർ

൧ നി. വ_ ദി. ശ്രീ. മലങ്കരയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവ (ർകൾ പ്രസിഡെണ്ടു.
൨ ,, നിരണം ഇടവകയുടെ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ അവർകൾ (ബജാൻജി.
൩ ദി_ ശ്രീ. വട്ടശേരിൽ ഗീവറുഗീസുകത്തനാർ അവർകൾ മാനേജർ
൪ ബ്രഹ്മശ്രീ. വയക്കരെ നാരായണൻ മൂസ്സ അവർകൾ കോട്ടയം
൫ മ. രാ. രാ. ടി_ സി. പുന്നൻജഡ്ജി അവർകൾ ,,
൬ ,, കുമാരമേനവൻ അവർകൾ വക്കീൽ ,,
൭ ,, കെ_ ടി. കോശി അവർകൾ ടി_ ,,
൮ ,, കുന്നംപുറത്തു സി. ചെറിയാൻ അവർകൾ ,,
൯ ,, കെ. സി. മാമ്മൻമാപ്പിള ബി_ എ. അവർകൾ ദീ_സി_ ഹെഡ്മാസ്റ്റർ ,,
൧൦ ,, ജി. അലക്സാണ്ടർ ബി_ എ_ അ_ൾ ദീ_ സി_ അസിസ്റ്റൻറു മാസ്റ്റർ
൧൧ ,, കെ. സി_ ഉണ്ണിട്ടൻ ബി_ എ_ അ_ൾ ദീ_ സി.
൧൨ ,, കെ_ ഐ_ വറുഗീസുമാപ്പിള അ_ൾ മ_മ_ പത്രാധിപർ } ,, ക്രട്ടസിക്രട്ടറിമാർ.
൧൩ ,, ഇ. എം_ പീലിപ്പോസു അ_ൾ ഇ_ വ_ പത്രാധിപർ }

ഷോടതിക്കു ആകപ്പാടെ ഒരുലക്ഷം ടിക്കറ്റും ടിക്കറ്റൊന്നിനു ഓരോരുപാവിലയും ആകപ്പാടെ പിരിഞ്ഞീടുന്ന സംഖ്യയിൽ നൂറിനു നാല്പതുഭാഗം സമ്മാനവുമെന്നാണ നിശ്ചയിച്ചിട്ടുള്ളതു. ഗവൺമെണ്ടനുവാദം കിട്ടിയശേഷം ടിക്കറ്റു അച്ചടിക്കുന്നതിനും മറ്റും കുറെകാലതാമസം വേണ്ടിവന്നതിനാൽ ൧൦൭൬ എപ്രിൽമാസത്തിൻെറ ആരംഭത്തിൽമാത്രമെ ഷോടതി തുടങ്ങുന്നതിനു ഇടയായുള്ളു. ടിക്കറ്റു കുറെ പിരിഞ്ഞു പണം വസൂലായശേഷം നറുക്കെടുക്കുന്ന തീയതി നിശ്ചയിക്കുന്നതാണെ

ഉത്തമമെന്നുള്ള പല യോഗ്യന്മാരുടെയും അഭിപ്രായം അനുസരിച്ച ആദ്യകാലത്തിൽ യാതൊരു തീയ്യതിയും നിശ്ചയിക്കാതിരുന്നതു ടിക്കററിന്റെ പിരിവിനു ഒരു പ്രതിബന്ധമായിട്ടാണ തീൎന്നതു. ഒരു അവധി വച്ചാലും ആ അവധി അടുത്തല്ലാതെ ഏജണ്ടന്മാർ പണവും ഏതിർ ടിക്കററും എത്തിച്ചുതരിക വളരെ ദുൎല്ലഭമായിട്ടെ ഉള്ളു എന്ന പലപ്രാവശ്യത്തെ അനുഭവംകൊണ്ടു ഞങ്ങൾക്കു നിശ്ചയം വന്നിട്ടുള്ളതാണ. എന്നുതന്നെയല്ല ഇതിനുമുമ്പുണ്ടായിട്ടുള്ള മിക്ക ഷോടതികളും പലപ്രാവശ്യം അവധി മാററിവച്ചിട്ടുള്ളതുകൊണ്ടു ഞങ്ങളും അതുപോലെ ചെയ്യാതിരിക്കയില്ലെന്നു ഏജണ്ടന്മാർ ധരിച്ചു പണവും ടിക്കററിന്റെ ഏതിരും ഇവിടെ എത്തിച്ചുതരുന്നതിൽ വളരെ അമാന്തം കാണിച്ചതിനാൽ ഈ ഷോടതിയുടെ അവധിയും രണ്ടുമൂന്നു പ്രാവശ്യം ഭേദപ്പെടുത്തേണ്ടിവന്നുപോയി. നറുക്കെടുക്കാനായി അവസാനമായി നിശ്ചയിച്ചതു ഫെബ്രുവരി ൨൭ാം ൹ തിങ്കളാഴ്ച ആയിരുന്നു. അതുകഴിഞ്ഞു ഒരാഴ്ചകൂടി മാററിവയ്ക്കേണ്ടിവന്നതു കൂടുതൽ ടിക്കററു വില്ക്കണമെന്നുള്ള ആഗ്രഹംകൊണ്ടല്ല അപ്രതീക്ഷിതങ്ങളും അനിവാൎയ്യങ്ങളുമായ മററു കാരണങ്ങൾകൊണ്ടു മാത്രമായിരുന്നു.

ടിക്കററു വില്ക്കുന്ന ഏജണ്ടന്മാൎക്കു നൂററിനു നാലുവീതമാണ കമ്മീഷൻ ആരംഭത്തിൽ നിശ്ചയിച്ചതു. എന്നാൽ ദൂരസ്ഥന്മാരായ ഏജണ്ടന്മാരെ ടിക്കററുവില്ക്കുന്നതിൽ ഉത്സാഹിപ്പിക്കുന്നതിനും അവരുടെ മണിഓൎഡർ മുതലായ ചിലവുകൾക്കും ഈ സംഖ്യ മതിയായില്ലെന്നു കാണുകയാൽ പിന്നീടു അവൎക്കു നൂററിനു എട്ടു വീതവും ഒരുമിച്ചു പണം തന്നു ടിക്കററു വാങ്ങുന്നവൎക്കു നൂററിനു പത്തുവീതവും കമ്മീഷൻ കൊടുത്തിട്ടുണ്ടു. ആകപ്പാടെ ൭൲൯൨൫ ടിക്കററുകൾ പിരിഞ്ഞു പണം വസൂലായിട്ടുണ്ടു. പണം വസൂലാകാതെ ഏതിരുടിക്കററുകൾ ഇവിടെ വന്നിട്ടുള്ളതിന്റെ പണംപിന്നീടു ഈടാക്കാമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി ഇവയും ചിട്ടിയിൽ ഉൾപ്പെടുത്തിയിട്ടുണ്ടു. പിരിഞ്ഞ ടിക്കററിന്റെ കണക്കനുസരിച്ചു ദ്രവ്യസമ്മാനങ്ങളുടെ സംഖ്യ കുറച്ചിട്ടുണ്ടെന്നല്ലാതെ സമ്മാനങ്ങളുടെ എണ്ണം ആയിരം തന്നെയാണ. ഓരോ സമ്മാനങ്ങളുടെ സംഖ്യ കുറച്ചിട്ടും മുക്കാൽ ഭാഗത്തിൽ സ്വല്പം കൂടുതൽ ഉള്ളതായി കാണുന്നതു തൃപ്തികരമായി ഗണിക്കപ്പെടുമെന്നു വിശ്വസിക്കുന്നു.

അടുത്ത കാലത്തുണ്ടായിട്ടുള്ള മററുഷോടതികളെക്കാൾ വളരെ കൂടുതൽ ടിക്കററുകൾ ഈ ഷോടതിയിൽ പിരിഞ്ഞതിനെപ്പററി കമ്മട്ടിക്കാൎക്കു വളരെ കൃതാൎത്ഥതയുള്ളതാകുന്നു. കമ്മട്ടിക്കാരുടെ ആശയെ അതിക്രമിച്ചു ഷോടതിക്കു ഇത്ര ഫലപ്രാപ്തി ഉണ്ടായതിന്റെ പ്രധാന കാരണം തിരുവിതാംകൂർ ഗവൎമ്മെണ്ടിൽനിന്നു ദയവായി നൽകിയ അനുവാദമാകയാൽ പ്രജാക്ഷേമതല്പരനും കരുണാവാരിധിയും എല്ലാവിധ രാജലക്ഷണങ്ങളാൽ സംപൂൎണ്ണനുമായ പൊന്നുതമ്പുരാൻ തിരുമനസ്സിലേക്കും അവിടുത്തെ ദീനദയാലുവും സത്യസന്ധനുമായ ദിവാൻജി, ദിവാൻബെഹദൂർ കെ. കൃഷ്ണസ്വാമിരായർ അവൎകളോടും ഞങ്ങൾക്കുള്ള അളവററ കൃതജ്ഞതയെ ഒന്നാമതായി അറിയിച്ചുകൊള്ളുന്നു. ഷോടതി രക്ഷാധികാരികളിൽ ഒരാളായിരുന്ന അശ്വതി തിരുനാൾ കൊച്ചുതമ്പുരാൻ ബി. എ. തിരുമനസ്സിലെ പററിയും ഒന്നുരണ്ടു വാക്കുകൾ പറയാതിരിപ്പാൻ മനസ്സു സമ്മതിക്കുന്നില്ല. തിരുമനസ്സിലെ ഏററവും ചുരുങ്ങിയ ആയുസ്സിനിടയിൽ, ഇൻഡ്യയിലെ ഏതദ്ദേശ്യ രാജകുടുംബങ്ങളിൽ അവിടുന്നു ഇദംപ്രഥമമായി ബി. ഏ. പരീക്ഷയിൽ ജയിക്കയും രാജ്യസഞ്ചാരം കൊണ്ടും മററു പലവിധത്തിലും ബുദ്ധിയേയും മനസ്സിനേയും വളരെ പരിഷ്കരിക്കയും നാനാജാതിക്കാരായ തന്റെ പ്രജകളുടെ സുഖദുഃഖങ്ങളിൽ ഒരു പിതാവിനേയൊ മാതാവിനേയൊ പോലെ ബദ്ധശ്രദ്ധനായിരിക്കയും പണംകൊണ്ടുംമററും അവരെ കഴിയുന്ന വിധത്തിൽ സഹായിക്കയും ചെയ്തു അവരുടെ അതിമാത്രമായ ഭക്തിയും ബഹുമാനവും സമ്പാദിച്ചു തന്റെ രാജ്യഭാരകാലത്തിൽ പ്രജകൾക്കുണ്ടാകാവുന്ന പ്രയോജനങ്ങളെപ്പററി അവരുടെ മനസ്സിൽ അതിരില്ലാത്ത ആശയെ ജനിപ്പിച്ചശേഷം ഇത്രവേഗത്തിൽ അവിടുന്നു കാലഗതിയെ പ്രാപിച്ചതിനെപ്പററി ആരാണ ദുഃഖിക്കാത്തതു? അവിടുന്നു ഈ ഷോടതിയുടെ രക്ഷാധികാരിയാകുന്നതിനു സമ്മതിച്ചതുമൂലം ആളുകൾക്കു അതിനെപ്പററി വിശ്വാസം വൎദ്ധിക്കുന്നതിനും ടിക്കററുകൾ അധികം പിരിയുന്നതിനും ഇടയായിട്ടുള്ളതുകൊണ്ടു മററു ഓരോ കാരണങ്ങളാൽ അവിടുത്തെപ്പററി വിലാപിക്കുന്ന അനേകം ആളുകളോടുകൂടി ഞങ്ങളും പങ്കു കൊള്ളുന്നു.

ഷോടതിയുടെ മറെറാരു രക്ഷാധികാരി കേരളവൎമ്മാ വലിയകോയിത്തമ്പുരാൻ സി. എസ്. ഐ. തിരുമനസ്സുകൊണ്ടാണ. ആററുങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലെ പ്രാണവല്ലഭൻ എന്നുള്ള നിലയിലും അവിടുത്തെ അദ്വിതീയമായ പാണ്ഡിത്യംകൊണ്ടും മലയാളഭാഷക്കു അവിടുന്നുമൂലം ഉണ്ടായിട്ടുള്ള അഭിവൃദ്ധിക്കൊ

ണ്ടും ജാതിമതഭേദമൊ വലിപ്പച്ചെറുപ്പമൊ കൂടാതെ എല്ലാവരോടും അവിടുന്നു പ്രദർശിപ്പിക്കുന്ന സമചിത്തതയും നിഷ്കളങ്കമായ കാരുണ്യാതിരേകംകൊണ്ടും കേരളീയന്മാരായ എല്ലാവരുടേയും നിലനിന്നുപോരുന്ന ഭക്തിബഹുമാനങ്ങൾക്കു പാത്രീഭവിച്ചിട്ടുള്ള ഈ തിരുമേനി ഷോഡതിയുടെ രക്ഷാധികാരിയായതുകൊണ്ടു നിസ്സംശമായി ഉണ്ടായിട്ടുള്ള ഗുണത്തെ ഓർത്തു അവിടുത്തെപ്പററി ഞങ്ങൾ പ്രത്യേകം കൃതജ്ഞതയോടു കൂടിയിരിക്കുന്നു.

മേൽവിചാരകക്കമ്മിട്ടിയിലേയും സ്ഥലത്തെ നിർവാഹക സംഘത്തിന്റേയും സാമാജികന്മാരായി മുമ്പിൽ പേർ വിവരിച്ചിട്ടുള്ള മഹാജനങ്ങളിൽ ഓരോരുത്തരോടു ഞങ്ങൾക്കുള്ള നന്ദിയേയും സന്തോഷത്തേയും ഈ യോഗമദ്ധ്യേ പ്രസ്താവിച്ചുകൊള്ളുന്നു. ടിക്കററുകൾ വിൽക്കുന്നതിനു ഉത്സാഹിച്ച ഏജണ്ടന്മാരും മററുമായി പല സ്ഥലങ്ങളിലുമുള്ള അനേകം ആളുകളുടേയും വിശിഷ്യ മലങ്കര സുറിയാനി സമുദായത്തിൽ ഉൾപ്പെട്ട വന്ദ്യന്മാരായ പട്ടക്കാരുടേയും മററും മാന്യന്മാരായ മഹാജനങ്ങളുടെയും നിരന്തരമായ പ്രയത്നം ഈ ഷോഡതിയുടെ ഫലപ്രാപ്തിക്കു വളരെ സഹായമായി തീർന്നിട്ടുണ്ടു. ഇവരുടെ ഈവിധം പ്രയാസങ്ങളെപ്പററി ഞങ്ങൾക്കുള്ള ഉപകാരസ്മരണ പ്രത്യേകം പേർപറഞ്ഞു അവരെ അറിയിക്കുന്നതിനു നിവൃത്തിയില്ലാത്തതിൽ വ്യസനിക്കുന്നു. നി-വ-ദി-ശ്രീ-മാർദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സിലേയും മററു തിരുമേനികളുടേയും ശ്രമവും ശുഷ്കാന്തിയും കൊണ്ടാണ സുറിയാനി സമുദായക്കാർ ഇതിൽ ഉററുശ്രമിച്ചു ഇത്രവളരെ ടിക്കററുകൾ പിരിക്കുന്നതിനു ഇടയായതു- ഈ തിരുമേനികൾ ഞങ്ങളെയും മററു പലവിധത്തിലും ഷോഡതിക്കു വളരെ സഹായിച്ചിട്ടുള്ള വിവരവും കൃതജ്ഞതാപൂർവം ഓർമ്മിച്ചുകൊള്ളുന്നു. മേൽപ്പറഞ്ഞവരെ കൂടാതെ ഞങ്ങളെ സഹായിച്ചിട്ടുള്ളവരിൽ ആരെ എങ്കിലും പററി പ്രത്യേകമായി പറവാൻ വിട്ടുപോയിട്ടുണ്ടെങ്കിൽ അതു മനഃപൂർവ്വമല്ലെന്നു ഓർത്തു ക്ഷമിക്കണമെന്നു അവരോടു അപേക്ഷിച്ചുകൊള്ളുന്നു.

പൊതുവെ ഇങ്ങനെ എല്ലാവർക്കും വന്ദനം പറയുന്ന കൂട്ടത്തിൽ ഷോഡതിയുടെ നടത്തിപ്പിൽ എന്റെ പ്രധാനസഹായിയും അതിന്റെ ഭാരം മിക്കവാറും തന്നത്താൻ വഹിച്ചവനുമായ മിസ്റററ് ഇ. എം. ഫിലിപ്പിനെപ്പററി പ്രത്യേകമായി അഭിനന്ദിക്കാതിരിക്കുന്നതു ഒരിക്കലും വിഹിതമല്ല- ഗൗരവാവഹങ്ങളായ മററനേകം സംഗതികളിൽ ശോഭിച്ചിട്ടുള്ളതും സർവസമ്മതവും പ്രസിദ്ധവുമായ മിസ്റററ് ഫിലിപ്പിന്റെ അസാമാന്യ ബുദ്ധിസാമർത്ഥ്യവും കാര്യപരിജ്ഞാനവും വിശ്വസ്തതയും വേഗതയും അക്ഷീണ പരിശ്രമവും ഷോഡതിയിൽ എന്തുമാത്രം ഫലപ്പെട്ടിട്ടുണ്ടെന്നുള്ളതു കണ്ടറിഞ്ഞവർക്കു ശരിയായി മനസ്സിലായിരിക്കുകയുള്ളു. പല ആളുകൾ ചെയ്യാനുള്ളതും ഒരാളാൽ അസാദ്ധ്യവുമായ ഭാരമേറിയ ജോലികൾ മിക്കവാറും മിസ്റററ് ഫിലിപ്പ് തന്നെയാണ വഹിച്ചത. അതുകൊണ്ടു ഈ സന്ദർഭത്തിൽ മിസ്റററ് ഫിലിപ്പിനോടുള്ള വിശേഷാധിയായ കൃതജ്ഞതയും പ്രസ്താവിച്ചുകൊള്ളുന്നു.

മനുഷ്യൻ എത്ര ശ്രമിച്ചാലും ദൈവഇഷ്ടം കൂടി ഇല്ലാതെ ഒന്നും സഫലമാകുന്നതല്ലല്ലൊ. അതുകൊണ്ടു ഞങ്ങളുടെ പ്രയത്നത്തെ അനുഗ്രഹിച്ചു ഇപ്രകാരം മംഗളകരമായി അവസാനിപ്പിക്കുന്നതിനു സംഗതിയാക്കിയ ദൈവത്തെ മഹത്വപ്പെടുത്തികൊണ്ടും ഈ റിപ്പോർട്ടിനെ അവസാനിപ്പിച്ചുകൊള്ളുന്നു.

ഷൊഡതിവക വരവു ചിലവു കണക്കു.

ആകെ വിററ പണം വന്ന ടിക്കററു ൭൩൭൮ക്കു കമ്മീഷൻ നീക്കി വരവു രൂപാ ൭൨൨൭ അണ ൧൨

ചിലവു

| | രൂ | ണ | പൈ |
|---|---|---|---|
| തപാൽ അഞ്ചൽ കൂലി | ൬൯൭ | ൧൨ | ൦ |
| അച്ചടി, ടിക്കററുകൾക്കു നംപ്ര ഇട്ട കൂലി, പത്രങ്ങൾക്കു പരസ്യക്കൂലി, കറി എടുക്കുന്നതിനുള്ള ടിക്കററുകളുടെ വില, നൊട്ടീസുകളുടെ അച്ചടിക്കൂലി മുതലായവക്കു | ൧൧൯൨ | ൦ | ൦ |
| റൈട്ടർമാക്കു ശമ്പളം | ൧൪൦ | ൦ | ൦ |
| ടിക്കററു ചിലവാക്കുവാനും പണംപിരിവിനും സഞ്ചരിച്ച ആളുകൾക്കു ശമ്പളം യാത്രച്ചിലവു മുതലായി | | | |
| സ്റേറഷ്യനറി | ൨൪൭ | ൧൨ | ൦ |
| മുദ്ര, മുദ്രമഷി, പാസ | ൧൨൧ | ൭ | ൦ |
| | ൩൬ | ൬ | ൦ |

| | | | |
|---|---|---|---|
| റിക്കാട്ടുകൾ റജിസ്റ്റർ ബുക്കുകൾ | ൨൭ | ൩ | ൦ |
| പേർ റജിസ്റ്റർ ചെയ്ക, മുദ്ര കുത്തുക മുതലായ | | | |
| വേലകൾക്കു ഉടമ്പടിക്കാർക്കു | ൫൯ | ൪ | ൦ |
| പലവക ചിലവു | ൧൦ | ൪ | ൦ |
| ആകെ | ൧൬൧൦ | ൨൧ | ൦ |
| ബാക്കി | | | |
| | ൫൯൭൭ | ൨ | ൦ |

പലരുടേയും ബില്ലുകൾ വരാനും പണം കൊടുക്കുവാനും ഉള്ളതുകൊണ്ടു ചിലവു ഇനിയും വരുവാനുണ്ടു. നാളിതുവരെയുള്ള ചിലവു ഇതിൽ അടങ്ങിയിരിക്കുന്നു.

സമ്മാനവിവരം

| | | | രൂപാ | ണ | ക്കാശ |
|---|---|---|---|---|---|
| ൨൧൦൦൦ രൂപായുടെ സമ്മാനം ൨ക്കു വീതപ്രകാരം | | | ൯൨൪൩ | ൦ | ൦ |
| ൬൦൦൦ | ൨ | | ൩൪൧൫ | ൮ | ൦ |
| ൨൦൦൦ | ൨ | | ൭൫൬ | ൮ | ൦ |
| ൬൦൦ | ൮ വീതപ്രകാരം | ൨ക്കു | ൩൪൧ | ൨൦ | ൦ |
| ൧൬൦ | ൪ | ൨ക്കു | ൨൯൨ | ൬ | ൦ |
| ൨൦൦ | ൨൬ | ൨ക്കു | ൭൫ | ൪ | ൮ |
| ൬൦ | ൭൦ | ൨ക്കു | ൩൪ | ൮ | ൧ |
| ൧൬ | ൨൦൦ | ൨ക്കു | ൨൯ | ൧ | ൨ |
| ൨൦ | ൩൦൦ | ൨ക്കു | ൭ | ൨൦ | ൪ |
| ൬ | ൬൦൦ | ൨ക്കു | ൩ | ൨൧ | ൧ |
| ആകെ രൂപാ സമ്മാനം | | ൨൦൦൦൩ | ൧൫൭൪൩ | ൨൧ | ൦ |

സാമാനസമ്മാനങ്ങൾ

൩ രൂപാ വീതം വിലയുള്ള സാമാനങ്ങൾ അടങ്ങിയ

| | | | | |
|---|---|---|---|---|
| സമ്മാനം | ൬൦ | ൨൬൦ | ൦ | ൦ |
| ൯ വീതം വിലയുള്ള | ൨൦൦ | ൨൬൦ | ൦ | ൦ |
| ൨ ,, | ൩൦൦ | ൩൦൦ | ൦ | ൦ |
| ൯ ,, | ൫൪൬ | ൩൧൧൫ | ൦ | ൦ |
| ആകെ സാമാനസമ്മാനം | ൫൯൦൧ക്കു | ൩൪൧൫ | ൦ | ൦ |
| ഇനം ൧൯ സമ്മാനങ്ങൾ | ൭൯൦൧ക്കു | ൩൦൫൨൦ | ൦ | ൦ |

## സൂചകങ്ങൾ

ചെറിയപള്ളി — ഈ മാസം ൧൭ നു- യും അടുത്ത ദിവസങ്ങളിലുമായി കോട്ടയം ചെറിയപള്ളി വിധിനടത്തി വാങ്ങിയിരിക്കുന്നു. പള്ളി തുറന്നു കൈവശം കിട്ടിയ ഉടൻ പട്ടക്കാരും അനേകായിരം ജനങ്ങളും പ്രവേശിച്ചു ദൈവത്തിന്റെ മഹാ കരുണയെക്കുറിച്ചു പ്രസംഗവും കൃതജ്ഞതാസ്തോത്രപ്രാർത്ഥനകളും കഴിച്ചതുകൂടാതെ ഇരുപത്തിനാലു വർഷമായി ആ പള്ളിയിൽനിന്നു മായിച്ചുകളഞ്ഞിരുന്ന വാഴ്ത്തപ്പെട്ട ദൈവമാതാവിന്റെ മദ്ധ്യസ്ഥപ്രാർത്ഥനകളും നടത്തി യോഗം പിരിഞ്ഞു. കണ്ടാലും ഇതു മുതൽ സകല സന്തതികളും എന്നെ ഭാഗ്യവതി എന്നു പറയുമെന്നു ശുദ്ധ കന്യക പറഞ്ഞ ദീർഘദർശനത്തെ ചെറിയപള്ളിയിൽ നിഷ്ഫലമാക്കാമെന്നു വിചാരിച്ചവരുടെ ആലോചനയെ ദൈവം തകർത്തുകളഞ്ഞിരിക്കുന്നതിനെ ചിന്തിക്കുമ്പോൾ അവൻ ബലവാന്മാരെ സിംഹാസനങ്ങളിൽനിന്നു താഴത്തിറക്കുകയും താഴ്മയുള്ളവരെ ഉയർത്തുകയും ചെയ്തിരിക്കുന്നു എന്നുള്ള ശുദ്ധ മറിയാമിന്റെ വചനം എത്രയോ സത്യമുള്ളതാകുന്നു എന്നു നാം പറയേണ്ടിയിരിക്കുന്നു. സ്വന്ത പള്ളിയെന്നും ഇടിച്ചുകളവാനും ക്രയവിക്രയം ചെയ്വാനും സ്വാതന്ത്ര്യമുള്ളവനെന്നും പറഞ്ഞയാൾ പരമ്പും മറ്റും അന്വേഷിച്ചുവരുന്നു. ഇതു മനുഷ്യനാലുമല്ല, മനുഷ്യന്റെ കൈകളാലുമല്ല ജീവനുള്ള ദൈവത്താൽതന്നെ എന്നു സർവ്വനാവും അട്ടഹസിക്കട്ടെ.

❖ ❖ ❖

ഒരു നോട്ടീസു — സിമ്മനാരി ട്രസ്റ്റിയായിരുന്ന മിസ്റ്റർ ജോൺ അവർകളുടെ നിര്യാണംകൊണ്ടു ഒഴിവുവന്നിരിക്കുന്ന ട്രസ്റ്റിസ്ഥാനത്തേക്കു ഒരാളെ തിരഞ്ഞെടുക്കുവാൻ പള്ളിപ്രതിനിധികളുടെ ഒരു യോഗം സിമ്മനാരിയിൽ കൂടുന്നതിനെ

സംബന്ധിച്ചു മെത്രാപ്പോലീത്താ തിരുമനസ്സിലെ നോട്ടീസു ഇതിൽ വേറെ ഒരു ഭാഗത്തു ചേർത്തിരിക്കുന്നു. അതിൽ ആവശ്യപ്പെട്ടിരിക്കുന്നതുപോലെ എല്ലാ പള്ളിക്കാരും സിമ്മനാരിയിൽ യോഗത്തിലേക്കു തങ്ങളുടെ പ്രതിപുരുഷന്മാരെ അധികാരപ്പെടുത്തി അയക്കുന്നതിനു ആവശ്യപ്പെട്ടിരിക്കുന്ന വിവരം ഇതിനാൽ പ്രസിദ്ധപ്പെടുത്തുന്നു.

⁘ ⁘ ⁘

പുതിയ പള്ളിവ്യവഹാരങ്ങൾ — ആനപ്രാമ്പാൽ, മെപ്രാൽ ഈ പള്ളികളിൽ നിന്നു നവീകരണക്കാരെ ഒഴിക്കുന്നതിനുള്ള അന്യായങ്ങൾ ആലപ്പുഴ കോട്ടിൽ ഫയൽ ചെയ്തിരിക്കുന്നതായി അറിയുന്നു. ഇവയും പുത്തൻകാവ്, നിലക്കൽ ഇവയും ഉൾപ്പെടെ ആലപ്പുഴ ജില്ലയിൽ നാലും കൊല്ലം ജില്ലയിൽ കായംകുളം കേസും ഇങ്ങനെ അഞ്ചു കേസുകൾ ഇപ്പോൾ വ്യവഹാരത്തിൽ വന്നിട്ടുണ്ടു. നിരണം, ചെങ്ങന്നൂർ, ഉമയാറ്റുകര, മാവേലിക്കര, മാരാമൺ ഈ പള്ളികൾക്കു തുറക്കുന്ന കോട്ടിൽ തന്നെ അന്യായം കൊടുക്കുവാൻ ഒരുങ്ങിവരുന്നതായി അറിയുന്നു. എല്ലാ വ്യവഹാരങ്ങളും ചെറിയപള്ളിവ്യവഹാരത്തിന്റെ പിന്നാലെ പോകുമെന്നു നവീകരണക്കാരുടെ ബന്ധുവായ മലയാള മിത്രം അഭിപ്രായപ്പെട്ടു ചെങ്ങാതികളോടു ഒരു നല്ല ഗുണദോഷം പറയുന്നതായി കാണുന്നു. വിശ്വാസകാര്യത്തിലും ബാവാകക്ഷികളെ ഉപദ്രവിക്കാനുള്ള കാര്യത്തിലുമല്ലാതെ ആംഗ്ലിയാ ചെങ്ങാതിമാരുടെ ആലോചന നവീകരണക്കാർ എടുക്കുന്നതല്ലെന്നു മിത്രം വായിച്ചുകണ്ട ഒരാൾ ഞങ്ങൾക്കു എഴുതിയിരിക്കുന്നു.

⁘ ⁘ ⁘

ഒരു പുതിയ പള്ളിക്കൂടം — വടകര പള്ളിവകയായി രണ്ടായിരത്തിൽ അധികം രൂപ ചിലവുചെയ്തു ഒരു നല്ല പള്ളിക്കൂടക്കെട്ടിടം പണിതീർത്തിരിക്കുന്നതായും താമസിയാതെ ഇംഗ്ലീഷു പഠിത്തം ആരംഭിക്കുമെന്നും അറിയുന്നതിൽ സന്തോഷിക്കുന്നു. ഒരു മിഡിൽസ്കൂൾ നടത്തണമെന്നാണ പള്ളിക്കാരുടെ ആഗ്രഹം. വടകര പള്ളി സ്വത്തുള്ള ഒരു പള്ളിയാകകൊണ്ടു ഉത്സാഹിച്ചാൽ അതു അസാദ്ധ്യമല്ല. വടക്കെ ദിക്കിൽ ഇംഗ്ലീഷ പള്ളിക്കൂടങ്ങൾ ദുർല്ലഭമായിരിക്കുന്ന സ്ഥിതിക്കു വടകരക്കാരുടെ ഈ ശ്രമം വളരെ ശ്ലാഘനീയമാകുന്നു. ഇതിലേക്കു ഉത്സാഹം ചെയ്തു ആ ഇടവകയിലെ ബ: പട്ടക്കാരെയും പ്രത്യേകം പള്ളിക്കൂടസ്ഥാപനയിൽ അതിതല്പരനായിരുന്ന തമ്പാൻ അവിരാ അവർകളെയും ഞങ്ങൾ അത്യന്തം അഭിനന്ദിക്കുന്നു.

⁘ ⁘ ⁘

ഒരു മരണം — സിമ്മനാരി ട്രസ്റ്റികളിൽ ഒരുവനും സുറിയാനി സമുദായത്തിൽ പ്രായം സ്വത്തു എന്നിവകളിൽ അദ്വിതീയനുമായിരുന്ന കുന്നംപുറത്തു ജോൺ അവർകൾ ഈ മാസം ൧൨-ാം നു- പരലോകപ്രാപ്തനായിരിക്കുന്നു എന്നുള്ള വാർത്ത വ്യസനപൂർവ്വം പ്രസ്താവിച്ചുകൊള്ളുന്നു. അദ്ദേഹത്തിന്റെ ശവസംസ്കാരം യദൃച്ഛികമായിട്ടെങ്കിലും അപ്പോൾ വന്നുചേരുവാൻ ഇടയായ നി- വ. ദി- ശ്രീ. മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും നി- വ. ദി- ശ്രീ- മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും റമ്പാന്മാർ പട്ടക്കാർ ഉൾപ്പെട്ട അനേകം വൈദികന്മാരും ചേർന്ന ഭംഗിയായി നടത്തിയിരിക്കുന്നു. ഒമ്പതാം ദിവസം അടിയന്തിരവും മരിച്ച ആളിന്റെ അന്തസ്സിനു അനുരൂപമായ വിധത്തിൽ നടത്തിയിരിക്കുന്നതിൽ സന്തോഷിക്കുന്നു.

⁘ ⁘ ⁘

ഇംഗ്ലാണ്ടിലെ ഒരു പുതിയ പരിഷ്കാരം — ഇംഗ്ലാണ്ടിൽ പുതിയ രാജാക്കന്മാരുടെ കിരീടധാരണസമയം അവർ പറയാറുള്ള സത്യവാചകത്തിൽ പരിശുദ്ധന്മാരോടുള്ള പ്രാർത്ഥന കുർബാനയിലെ വസ്തുഭേദം, മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന മുതലായ ഉപദേശങ്ങളെ താൻ വെറുക്കുന്നു എന്നു ഒരു വാചകം നവീകരണകാലം മുതൽ പ്രയോഗിച്ചുവരാറുണ്ടു. മേൽ അതു ആവശ്യമില്ലെന്നു പാർല്യമെന്തിൽ തീർച്ചപ്പെടുത്തിയിരിക്കുന്നു. മലയാളമിത്രപത്രാധിപർ അവർകളോടൊപ്പം ആംഗ്ലിയവിശ്വാസത്തിൽ ഭക്തിവൈരാഗ്യമുള്ളവർ ൩൦൦-ൽ പരം മെമ്പറന്മാരുള്ള പാർല്യമെന്തിൽ മുപ്പതിൽ താഴെ ഉള്ളു എന്നു കാണുന്നു.

⁘ ⁘ ⁘

വേറൊരു ആംഗ്ലിയാപരിഷ്കാരം — പണ്ടു ആർച്ചുബിഷോപ്പും മരിച്ചവരും എന്ന തലവാചകത്തിൽ ഞങ്ങൾ പ്രസ്താവിച്ചിരുന്ന ഉപന്യാസത്തെ മിത്രം വളരെ ഗൗരവപൂർവ്വം എടുത്തു. കഴിഞ്ഞ പത്രികയിൽ മദ്രാസ ബിഷോപ്പും മരിച്ചവരും എന്നു പറഞ്ഞു വേറൊരു തുല്യസംഗതി പറഞ്ഞിരുന്നതിനെപ്പറ്റി മിത്രം ഒന്നും പ്രസ്താവിച്ചുകാണുന്നില്ല. മദ്രാസബിഷോപ്പിന്റെ പ്രാർത്ഥനയുടെ ഉദ്ദേശവും "സ്വർഗ്ഗത്തിൽ

പൊരിച്ച കരിമീനും വറുത്തകോഴിയും തിന്നുരമിക്കണമെന്നുതന്നെ ആയിരിക്കുമൊ മിത്രത്തിന്റെ വ്യാഖ്യാനം എന്താണെന്നു അറിയുന്നില്ല. മിത്രത്തിനു കുറികാൻ വേണമെങ്കിൽ ഒരേപ്പുക്കൂടെ കൊടുക്കാം. ഈയിടെ കിട്ടിയ ലണ്ടൻ ടൈംസിൽ മഹാരാജ്ഞി തിരുമനസ്സിലെ ശവസംസ്കാരശുശ്രൂഷ വർണ്ണിച്ചു കാണുന്നു. അംഗ്ലിയാസഭയിലെ പതിവുള്ള ശവസംസ്കാരശുശ്രൂഷയോടുകൂടി ശുദ്ധ ക്രിസൊസ്തോമിന്റെ (സ്വർണ്ണവായുള്ള മാർ ഈവാനിയോസിന്റെ) ഒരു ലിത്താനികൂടെ ചൊല്ലിയെന്നു പറഞ്ഞു ആലിത്താനിയുടെ പകർപ്പു ടൈംസിൽ ചേർത്തിട്ടുണ്ടു. അതു മരിച്ചുപോയ രാണിക്കുവേണ്ടി ഒരു മയമില്ലാത്ത പ്രാർത്ഥനയാണ. മരിച്ചവർക്കുവേണ്ടിയും പരിശുദ്ധന്മാരോടും ഉള്ള പ്രാർത്ഥനകളും വസ്ത്രഭേദവും നിഷേധിക്കുന്നതായി സത്യം ചെയ്തിട്ടുള്ള മഹാരാജ്ഞിക്കുവേണ്ടി ആർച്ചുബിഷോപ്പും ബിഷോപ്പന്മാരുംകൂടി ഇങ്ങനെ പള്ളിക്ക പ്രാർത്ഥിക്കുവാൻതക്കവണ്ണം ഇംഗ്ലാണ്ടു ഇത്ര മറിഞ്ഞിരിക്കുന്നകാലത്തു കോട്ടയത്തിന്റെ ഒരു മൂലയിൽ കിടന്നു മിത്രവും കുറെ പാദ്രിമാരും അവരുടെ വാശിയും പിടിച്ചു ചില നവീകരണക്കാരും പല്ലുകടിച്ചാൽ ഉദിച്ചുവരുന്നസൂര്യന്റെ നേരെ നായ് കുരക്കുന്നതുപോലെയല്ലാതെ ഒരു ഫലവുമില്ലെന്നാക്കു അറിയാം. എന്നാൽ മിത്രത്തിനു ഒരു മിടുക്കുണ്ടു. അവർ എല്ലാവരും ഇംഗ്ലാണ്ടിലെ ആഭാസന്മാരാണെന്നു പണ്ടു ആർച്ചുബിഷോപ്പിനെ സ്ഥാപിച്ചു പറഞ്ഞതുപോലെ ഒരോവക പറഞ്ഞുകളഞ്ഞാൽ പതിനെട്ടുവാദ്യവും ചെണ്ടക്കീഴ എന്നു പറഞ്ഞതുപോലെ ജയിച്ചുകളയാമെന്നുതന്നെ. പത്രികയിൽ സ്ഥലം ഇല്ലാത്തതുകൊണ്ടു രാണിയുടെ ശവസംസ്കാര ശുശ്രൂഷ വിസ്താരമായി ഞങ്ങൾ ഈ പ്രാവശ്യം പറയുന്നില്ല.

* * *

ഒരുപുതിയ ഇംഗ്ലീഷ സ്കൂൾ — അയിരൂർ മതാപ്പാറപ്പള്ളിയുടെ തെക്കുവശത്തു ടി. പള്ളിയോഗക്കാരുടെ പ്രോത്സാഹത്തിന്മേൽ പുതുതായി പണികഴിച്ചിട്ടുള്ള കെട്ടിടം ഇംഗ്ലീഷുപഠിത്വത്തിനായി സുറിയാനി ആണ്ടുപിറവി ദിവസമായ ൧൦൭൬മാണ്ടു മകരമാസം ൨-ാം ൹ സ്വദേശികളായ മാന്യന്മാരുടെ ഒരു വലിയ യോഗത്തിൽവച്ചു തുറന്നിരിക്കുന്നു. കഴിഞ്ഞതുലാമാസത്തിൽ പണി ആരംഭിച്ചു രണ്ടരണ്ടു മാസംകൊണ്ടു കെട്ടിടം പണിപൂർത്തിയാക്കിയതും പള്ളിക്കൂടം തുറന്ന ഉടൻതന്നെ വിചാരിച്ചിരുന്നതിൽ അധികം കുട്ടികൾ വന്നുചേർന്നതും ഭാരവാഹികളുടെ നിസ്തുല്യമായ ശ്രമത്തേയും സ്വദേശികൾക്കു ഈ കാര്യത്തിലുള്ള താല്പര്യത്തേയും പ്രത്യക്ഷപ്പെടുത്തുന്നു. ഇപ്പോൾ ഈ പള്ളിക്കൂടത്തിൽ പഠിപ്പിക്കുന്നതിനു രണ്ടു വാദ്ധ്യാന്മാരും പഠിക്കുന്നതിനു നാല്പതിൽ പരം കുട്ടികളും എത്തീട്ടുണ്ടു. തല്ക്കാലം ഫിഫ്റ്റ ഫോറം ക്ലാസുവരെ ഇട്ടുപഠിപ്പിക്കണമെന്നാണ നിശ്ചയം

ആകപ്പാടെ അപരിഷ്കൃത ദേശമെന്നു പ്രസിദ്ധികൊണ്ടിരുന്ന ഈ ദേശം ഇപ്രകാരം ഉള്ള പരിഷ്കാര ചിഹ്നങ്ങളാൽ പ്രസിദ്ധീകരിക്കപ്പെടുന്നതിനും, തല്ക്കാലം യാതൊരു ഉപകമുതലും കാണാതെ ഇത്രക്ഷണത്തിൽ ഒരു പള്ളിക്കൂടം സ്ഥാപിച്ചു പഠിത്വം ആരംഭിക്കുന്നതിനും ധൈര്യപ്പെട്ട ഈ പള്ളിക്കാരുടെ ശ്രമം പ്രശംസനീയം തന്നെ.

---

## മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ്സ മെത്രാപ്പോലീത്താ എഴുത്തു.

മലങ്കര ഇടവകയിൽ ഉള്ള എല്ലാ പള്ളികളിലേയും വികാരിമാരും ദേശത്തു പട്ടക്കാരും പള്ളിക്കൈക്കാരരും ശേഷം ജനങ്ങളും കൂടികണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ.

നമ്മുടെ സഭവകയായ ൩൦൦൦ പൂവരാഹന്റെയും അതിൽ നിന്നുള്ള എഴുവുകളുടേയും കാര്യവിചാരത്തിനായി പഞ്ചായവിധി പ്രകാരം നമ്മുടെ സുറിയാനിപ്പള്ളി പ്രതിനിധികളുടെ യോഗത്താൽ തിരഞ്ഞെടുക്കപ്പെട്ട ട്രസ്റ്റികളിൽ ഒരുവനായിരുന്ന കോട്ടയത്തു കുന്നുമ്പുറത്തു കൊര ഉലഹന്നൻ എന്ന ആൾ മരിച്ചുപൊയിരിക്കുന്ന വിവരം നിങ്ങൾ കേട്ടിരിക്കുമല്ലൊ. മരിച്ചുപൊയ ട്രസ്റ്റിക്കു പക

രം ഒരു അത്മെനി ട്രസ്റ്റിയെ പഞ്ചായവിധി അനുസരിച്ച തിരഞ്ഞെടുക്കെണ്ടതു ആവശ്യമാകയാലും ഇപ്പോൾ വട്ടിപ്പണത്തിന്റെ പലിശയെ സംബന്ധിച്ച തിരുവനന്തപുരം ജില്ലാകോട്ടിൽ നടന്നുവരുന്ന വ്യവഹാരത്തിൽ ആ ട്രസ്റ്റി ഉടനെ കക്ഷിചെരെണ്ടിയിരിക്കുന്നതിനാലും ട്രസ്റ്റിയെ തിരഞ്ഞെടുക്കുന്നതിന ഒട്ടും താമസം പാടില്ലാത്തതാകുന്നു.

അതിനാൽ ഒരു ട്രസ്റ്റിയെ തിരഞ്ഞെടുക്കുന്നതിന നമ്മുടെ എല്ലാ പള്ളികളുടെയും പ്രതിനിധികൾ ഉൾപ്പെട്ട ഒരു മഹായോഗം വരുന്ന മേടമാസം മലയാംകണക്കിൽ ൧൦൪൯-ക്കു സുറിയാനികണക്കിൽ ൧൧ നു- ബുധനാഴ്ച ൧൦ മണിമുതൽ കോട്ടയത്തു സിമ്മനാരിയിൽ കൂടുന്നതിനു നിശ്ചയിച്ച എല്ലാ പള്ളികൾക്കും പ്രത്യെകം കല്പനകൾ അയച്ചിട്ടുള്ളതു കൂടാതെ ഈ പത്രികമുഖെനയും വിവരം പ്രസിദ്ധപ്പെടുത്തുന്നു.

അതിനാൽ മലങ്കര ഇടവകയിൽ നമ്മുടെ അധികാരത്തും കീഴുള്ള എല്ലാ യാക്കോബായ സുറിയാനി പള്ളികളിലും നമ്മുടെ കല്പനയെ രണ്ടു ഞായറാഴ്ച വായിച്ച പ്രസിദ്ധപ്പെടുത്തുകയും രണ്ടാം ഞായറാഴ്ച യോഗം കൂടി അതതു ഇടവകയിൽ നിന്ന രണ്ടിൽ കുറയാതെ ആളുകളെ തങ്ങളുടെ പ്രതിനിധികളായി തിരഞ്ഞെടുത്തു യോഗം അധികാരപ്പെടുത്തി മെല്പറഞ്ഞ തീയതി പകൽ പത്തുമണിക്കുമുമ്പു കൊട്ടയത്തു സിമ്മനാരിയിൽ എത്തുവാൻ തക്കവണ്ണം പള്ളിചിലവുമെൽ അയച്ചുകൊള്ളുകയും വെണം.

ഇതുകൂടാതെ, നമ്മുടെ അസൊസിയെഷ്യൻ കമ്മറ്റിയിൽ പല മെമ്പറന്മാരും മരിച്ചുപോയിരിക്കുന്നതിനാലും മറ്റും പുതിയ മെമ്പറന്മാരെ തിരഞ്ഞെടുക്കേണ്ടിയിരിക്കുന്നു- അതിനാൽ പള്ളികളിൽനിന്നു അയക്കുന്ന പ്രതിപുരുഷന്മാരെ അതിലെക്കും ചുമതലപ്പെടുത്തിയിരിക്കേണ്ടതാകുന്നു-

ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങൾ എല്ലാവരൊടും കൂടെ വൎദ്ധിച്ചിരിക്കുമാറാകട്ടെ.

൧൮൭൬-ാമാണ്ടു കുംഭമാസം ൰വച്ച നു-
കൊല്ലത്തു നിന്നും.

---

## പരസ്യം.

ഫോൎട്ട സെന്റ ജോൎജ്ജ, ൧൮൭൬ ഫിബ്രവരി ൧൫ നു-

നമ്പ്ര ൧൭൦—താഴെപറയുന്ന ഇന്ത്യാഗവൎമ്മെണ്ടുവക എക്സ്ട്രാഓൎഡിനരി ഗെജെററ എല്ലാവരും അറിവാനായി പ്രസിദ്ധമാക്കിയിരിക്കുന്നു:—

### ഹോം ഡിപ്പാൎട്ടമെണ്ടു- പബ്ലിക്.

കൽക്കത്താ ൧൮൭൬ ഫിബ്രവരി ൭ നു-

നമ്പ്ര ൯൦—ഇന്ത്യാ ചക്രവൎത്തി മഹാരാജാവ തിരുമനസ്സുകൊണ്ടു ഇന്ത്യയിലെ രാജാക്കന്മാൎക്കും പ്രജകൾക്കും താഴെപറയുന്ന ലേഖനം അയച്ചിരിക്കുന്നു:—

"ഇന്ത്യയിലെ രാജാക്കന്മാൎക്കും പ്രജകൾക്കും — നമ്മുടെ ഏറ്റവും പ്രിയപ്പെട്ട മാതാവിന്റെ അത്യന്ത ദുഃഖകരമായ ദേഹവിയോഗത്താൽ സുചിരവും പ്രാചീനവുമായ ഒരു വംശാവലിയിൽ പാരമ്പൎയ്യമായി നമുക്കു ലഭിച്ച സിംഹാസനം നാം പിന്തുടൎച്ചാവകാശപ്രകാരം ആരോഹണം ചെയ്തിരിക്കുന്നു. നാം ഇപ്പോൾ ഇന്ത്യാരാജ്യത്തിലെ നാട്ടുരാജാക്കന്മാരേയും പ്രജകളേയും അഭിവന്ദനം ചെയ്തുംകൊണ്ടു അവരുടെ ക്ഷേമാഭിവൃദ്ധിയെ നാം നിൎവ്യാജം വാഞ്ഛിക്കുന്നു എന്നു അവരെ ഉറപ്പായി അറിയിക്കുന്നു. ഈ രാജ്യപരിപാലകരിൽ പ്രഥമയായി ഇന്ത്യാരാജ്യകാൎയ്യനിൎവഹണഭാരം താൻതന്നെ നേരിട്ടു വഹിച്ചതും ആ വിസ്തൃതരാജ്യത്തിലെ ഗവൎമ്മെണ്ടുമായി അധികം അടുപ്പമായ തന്റെ ബന്ധുതയുടെ ചിഹ്നമായി ചക്രവൎത്തിനി എന്ന സ്ഥാനം വഹിച്ചതും അക്ഷയകീൎത്തി മതിയായി ഇപ്പോൾ ദേഹവിയോഗം ചെയ്ത നമ്മുടെ മാതാവായിരുന്നു.

"ഇന്ത്യാസംബന്ധമായ എല്ലാവിഷയങ്ങളിലും ചക്രവൎത്തിനി മഹാരാജ്ഞി തിരുമനസ്സുകൊണ്ടു സുസ്ഥിരമായും നിൎഭരമായുമുള്ള ആ താല്പൎയ്യം കാണിച്ചിരിക്കുന്നു. എന്നുമാത്രമല്ല ചക്രവൎത്തിനി മഹാരാജ്ഞി തിരുമനസ്സിലെ സിംഹാസനത്തിനു നേരെയും തിരുമേനിയുടെ നേരെയും ഉള്ള സ്വാമിഭക്തിയും പ്രീതിയും പ്രദൎശിപ്പിക്കുന്നതായി ഇന്ത്യയിലെ അനേകകോടി ജനങ്ങൾ കാണിച്ച വിചാരം നാം നല്ലവണ്ണം അറിഞ്ഞിട്ടുള്ളതും ആകുന്നു.

"ഈ സ്വാമിഭക്തിയും പ്രീതിയും ചക്രവൎത്തിനി മഹാരാജ്ഞി തിരുമനസ്സുകൊണ്ടു ചിരമായും യശസ്സോടുകൂടിയും ഉള്ള വാഴ്ചകാലത്തിന്റെ ഒടുവിലത്തെ സംവത്സരം ദക്ഷിണ ആഫ്രിക്കാദേശത്തെ യുദ്ധത്തിൽ ഇന്ത്യയിലെ രാജാക്കന്മാർ ഔദാൎയ്യത്തോടും ദേശാഭിമാനത്തോടും സഹായം ചെയ്യാമെന്നു പറഞ്ഞുകൊണ്ടും സ്വദേശഭടന്മാർ സ്വരാജ്യത്തിന്റെ പുറത്തുപോയി ശൌൎയ്യത്തോടെ സേവകം ചെയ്തുംകൊണ്ടും വ്യക്തമായി ദൃഷ്ടാന്തപ്പെട്ടിരിക്കുന്നു.

"നാം ഇന്ത്യയെ ചെന്നു സന്ദൎശിച്ചതും ആ പ്രാചീനവും വിശ്രുതവും ആയ സാമ്രാജ്യത്തിലെ രാജാക്കന്മാരെയും പ്രജകളെയും നഗരികളെയും നാം നേരിട്ടു കണ്ടു പരിചയമായതും മഹാരാജ്ഞി തിരുമനസ്സിലെ അഭിലാഷപ്രകാരവും അനുജ്ഞയോടുകൂടിയും ആയിരുന്നു.

അപ്പോൾ നമ്മുടെ മനസ്സിൽ ദൃഢമായി പതിഞ്ഞ സംഗതികളൊന്നും നാം ഒരിക്കലും വിസ്മരിക്കാതിരിക്കുന്നതും ഒന്നാമത്തെ ചക്രവൎത്തിനി മഹാരാജ്ഞി തിരുമനസ്സിനെ അനുകരിച്ചുകൊണ്ടു ഇന്ത്യയിലെ നമ്മുടെ സൎവ്വപ്രജകളുടെയും ക്ഷേമാഭിവൃദ്ധി സാധിപ്പിപ്പാനും മഹാരാജ്ഞി തിരുമനസ്സിലെപ്പോലെ തന്നെ അവരുടെ സുസ്ഥിരമായ രാജഭക്തിക്കും പ്രീതിക്കും പാത്രീഭവിപ്പാനും നാം യത്നിക്കുന്നതും ആകുന്നു.

വിൻഡ്സർ രാജധാനി, (ഒപ്പ്) എഡ്വർഡ് ചക്രവൎത്തി മഹാരാജാവ്.
൧൯൦൧ ഫിബ്രുവരി ൨൰ നു.

